# പാപത്തിന്റെ ചമട

നാടകം

ഗ്രന്ഥകർത്താവ്

കെ. സി. നായർ

പ്രസാധകർ

എലൈഡ് പബ്ലിഷേർസ്

തലശ്ശേരി—1

Malayalam - Drama

# PAPATHINTE CHUMADU

By

K. C. Nayar

First Impression
Copies: 1000
1972
Price: Rs. 2-00

*Published by*
ALLIED PUBLISHERS,
TELLICHERRY-1.



*Printed at*
TELLICHERRY PRESS,
TELLICHERRY-1.

## കഥാപാത്രങ്ങൾ

ലോനപ്പൻ മുതലാളി

ഫിലിപ്പ്

ലീന

ശേഖർ

ലീല

ലാസർ

കാതർ

സൈനബ

അമൽനാഥൻ

സബ്ബ്ഇൻസ്പക്ടർ

ഹെഡ്കോൺസ്റ്റബിൽ

---

N. B:— ഈ നാടകം ഗ്രന്ഥകർത്താവിൻെറ രേഖാമൂലം അനുവാദം മേടിക്കാതെ അഭിനയിക്കാൻ പാടുള്ളതല്ല.

കെ. സി. നായർ
P. O. മേലൂർ
(വഴി) പാലയാട്ട്
തലശ്ശേരി.

## രംഗം 1

[ലോനപ്പൻ മുതലാളിയുടെ വീട്ട്. പരിഷ്കരിച്ച ഒരു മുറി.]

ലോനപ്പൻ മുതലാളിയുടെ മകരം ലീന – പതിനേഴ് വയസ്സ് - ഡാൻസിന്റെ ചില താളങ്ങരം പറഞ്ഞ് അതിനൊപ്പിച്ച ഡാൻസ് ചെയ്തു പഠിക്കുന്നു. ശേഖർ പ്രവേശിച്ച ഒരുവശത്തു ഒതുങ്ങിനില്ക്കുന്നു. ഒച്ചയനക്കി ലീനയെതന്നെ നോക്കുന്നു. ശബ്ദം കേട്ട് പെട്ടെന്നു ഡാൻസ് നിർത്തി ലീന ശേഖറിനെ നോക്കുന്നു. മുഖത്തു ഗൗരവം വർദ്ധിക്കുന്നു.

ലീന:– (ശേഖറിന്റെ മുഖത്തു നോക്കിയിട്ട് ഗൗരവത്തിൽ) ഉം....എന്തുവേണം? (ഡാൻസ് പഠിക്കുന്നതിന്റെ മദ്ധ്യേ ശേഖർ വന്നതിനാൽ അസഹ്യത പ്രകടിപ്പിക്കുന്നു.)

ശേഖർ:– എനിക്കൊന്നു മുതലാളിയെ കാണണം

ലീന:– (ഗൗരവത്തിൽ) മുതലാളി ഇവിടെയില്ല.

ശേഖ:– (മൌനം)

ലീന:— മുതലാളി ഇവിടെയില്ലെന്നു പറഞ്ഞതും ... ില്ല. ഉം.... പോയ്ക്കോളൂ. (മറുഭാഗംതിരിഞ്ഞുനിന്നു ഗതം എന്നവണ്ണം) ശോ......ഇതൊന്നു ശരിയായി യായിക്കിട്ടിയില്ലെങ്കിൽ ഞാൻ മണ്ടിയാണെ ന്നു മാസ്റ്റർ വിചാരിക്കും. (വീണ്ടും ചിലതാള ങ്ങളും പറഞ്ഞു ഡാൻസുചെയ്തു പഠിക്കുന്നു.)

ശേഖ:— (ദയനീയസ്വരത്തിൽ) ദയവുചെയ്തു ഒന്നു മുത ലാളിയെ വിളിക്കു. (ശേഖർ പറഞ്ഞതു കേ ൾക്കാതെ ലീന താളം പറഞ്ഞു ഡാൻസു ചെയ്തുകൊണ്ടിരിക്കുന്നു. ശേഖർ കുറച്ചുകൂടി മുന്നോട്ടു നീങ്ങിനിന്നു വീണ്ടും വിളിക്കുന്നു.) മുതലാളിയിവിടെയുണ്ടെന്നു പറഞ്ഞു. ഒന്നു വിളിക്കു.

ലീന:— (ഡാൻസു നിർത്തി ശേഖറിന്റെ മുഖ ത്തു രൂക്ഷ മായി നോക്കിയിട്ട്) ഓ......താൻ പോയി ട്ടില്ലെ. അപ്പച്ചൻ ഇവിടെയില്ലെന്നു പറഞ്ഞി ല്ലെ. (അല്പം കൂടി ഗൗരവത്തിൽ) തന്നോ ടാണല്ലൊ പോവാൻ പറഞ്ഞതു്.

ശേഖ:— ഞാനൊരു പാവമാണ്. മുതലാളിയോടൊരു സങ്കടം പറയാനുണ്ടായിട്ടാണു. (ലാസർ പ്രവേ ശിക്കുന്നു. ഒരു കൈയ്യിൽ നീളമുള്ള ഒരു പട വലങ്ങയും മറ്റെക്കയ്യിൽ ഒരു കത്തിയും പി ടിച്ചിട്ടുണ്ട്.)

ലാസ:— (ലീനയേയും ശേഖറിനേയും മാറി മാറി നോ ക്കിയിട്ട്) ആരാ ഡിസ്റ്റർബ് ചെയ്യുന്നതു്. ഇവിടുത്തെ ബഹളംകൊണ്ട് അടുപ്പിലെ തീ പോലും കെട്ടുപോയല്ലൊ. (ശേഖറിനോട്)

ആ...എന്താവന്നതു്? ജോലിക്കാണൊ? ഇവിടുത്തെ ജോലി എനിക്കു മാത്രമെയുള്ളു. താൻ വേറെയേതെങ്കിലും വീടനോക്കിക്കൊള്ളൂ.

ശേഖ:— എനിക്കൊന്നു മുതലാളിയെ കണ്ടാൽ മതി.

ലാസ:— മുതലാളിയെയൊന്നും കാണേണ്ട. താൻ എന്നെ കണ്ടില്ലെ. ഇനി പൊയ്ക്കൊള്ളൂ. കേട്ടോ മിസ്റ്റർ. ഇവിടെയാകെ മൂന്നുപേരെയുള്ളു. അവർക്കു് പണിക്കാരനായി ഞാനുണ്ടു്.

ലീന:— (കൂടുതൽ ദേഷ്യത്തിൽ) ശോ...എന്തൊരു നരകമാണിതു്. എവിടെയെങ്കിലുമൊന്നു് ഇരുന്നു ഈ ഫോസൊന്നു ശരിയാക്കാമെന്നുവെച്ചാൽ, അതും സമ്മതിക്കില്ല. കണികാണാൻ കൊള്ളാത്ത വർഗ്ഗങ്ങൾ. (ധൃതിയിൽ അകത്തേക്കു പോകുന്നു.)

ശേഖ:— (ആത്മഗതം) ഉണ്ടവർ പായക്കുവേണ്ടി — ഉണ്ണാത്തവർ ഇലക്കുവേണ്ടി ബഹളം കൂട്ടുന്നു. വിചിത്രലോകംതന്നെ

ലാസ:— വേദാന്തം...വേദാന്തം. താൻ പണ്ഡിതനാണല്ലൊ. (അകത്തുനിന്നു ഡാൻസിന്റെ ചില താളശബ്ദങ്ങൾ നേരിയ നിലയിൽ കേൾക്കുന്നു.)

ശേഖ:— വിശപ്പിന്റെ കാഠിന്യം നിങ്ങൾക്കൊന്നുമറിഞ്ഞുകൂട. എന്നാൽ ജീവിതത്തിൽ അതുമാത്രം അനുഭവിക്കുന്നവനാണു് ഞാൻ. ആരോഗ്യവും കരുത്തുമുള്ള ഒരു തൊഴിലാളിയായിരുന്നു ഞാൻ. പക്ഷെ...

ലാസ:— പക്ഷെ ഇരന്നു ജീവിക്കാനങ്ങു പഠിച്ചുപോയി.

ശേഖ:— (വേദനാസ്വരത്തിൽ) ഞാൻ ഇരന്നു ജീവിക്കണോ. ഇരന്നു ജീവിക്കാതെന്തു ചെയ്യും. എന്നെപ്പോലെ അദ്ധ്വാനശീലനായൊരു തൊഴിലാളി ഈ നാട്ടിലുണ്ടായിരുന്നില്ല. ഇപ്പോഴും ഇടതു കൈക്കു് സ്വാധീനം കുറഞ്ഞതുകാരണം അവർ എന്നെ പിരിച്ചുവിട്ടു. (തൊണ്ടയിടറിക്കൊണ്ടു്) ഏഴു് പേരുള്ള ഒരു കുടുംബം പുലരുകയും വേണം.

ലാസ:— (ശേഖറിന്റെ വാക്കിൽ വേദന തോന്നിയിട്ടു) നിങ്ങളെ എന്റെ അസിസ്റ്റാന്റായി നിശ്ചയിക്കാൻ ഞാൻ മുതലാളിയോടു പറയാം.

ലീന:— (പ്രവേശിച്ചിട്ടു്) താൻ ഇവിടുന്നു് ഇനിയും പോയിട്ടില്ലേ? ഇവിടുത്തെ ഒച്ചകൊണ്ടു് അകത്തിരിക്കാൻ തന്നെ കഴിയുന്നില്ലല്ലോ. (ആത്മഗതം) ആ ഫോസൊന്നു ശരിയായിക്കിട്ടാൻ (ശേഖറിന്റെ നേരെ തിരിഞ്ഞിട്ടു് കൂടുതൽ ദ്വേഷ്യത്തിൽ) ഇവിടത്തെ ബഹളമൊന്നടങ്ങീട്ടുവേണ്ടേ.

ലാസ:— താൻ കേട്ടില്ലേ ആ ഫോസൊന്നു നേരെയായിക്കോട്ടെ. താനിപ്പം പോയ്ക്കോളൂ.

ശേഖ:— (ലീനയോടു്) ഒന്നു മുതലാളിയെക്കണ്ടെങ്കിൽ നന്നായിരുന്നു. മുതലാളി വീട്ടിലേക്കു് പോന്നിട്ടുണ്ടെന്നു കമ്പനിയിൽനിന്നും പറഞ്ഞു (ദയനീയസ്വരത്തിൽ) എന്തെങ്കിലും ഒരു ജോലി കിട്ടിയെങ്കിൽ (തൊണ്ടയിടറുന്നു) പട്ടിണികിടന്നു ഒരു കുടുംബം നശിച്ചുപോകും. അതിനു മുമ്പെ...

ലാസ:-- അതിനുമുമ്പെ ഒരു ജോലിയെടുക്കണം അല്ലെ? ജോലിയെടുത്തോളൂ. ഞങ്ങൾക്കു വിരോധമില്ല.

ശേഖ:-- (രൂക്ഷമായ മുഖഭാവത്തോടെ ലാസറെ തുറിച്ചുനോക്കിക്കൊണ്ടു്) എന്തിനു ഇരപ്പാളികൾ തമ്മിൽ കടിപിടിക്കുന്നു.

ലീന:-- (ഗൗരവത്തിൽ) ലാസർ...താൻ പോക. പോയി ജോലി നോക്കൂ.

ലാസ:-- ഓ...പറഞ്ഞു പറഞ്ഞു നേരമങ്ങുപോയി (അകത്തേക്കു പോകുന്നു.)

ലീന:-- (ശേഖറിനെത്തന്നെ അല്പസമയം നോക്കിനിന്നിട്ടു്) നിങ്ങളാരാണ്...എന്താണ് പേരു്.

ശേഖ:-- പേര് ശേഖർ

ലീന:-- നിങ്ങളെ എവിടെയോ കണ്ടതായി തോന്നുന്നു.

ശേഖ:-- എന്റെ അച്ഛനും ഇവിടത്തെ മുതലാളിയും കുട്ടിക്കാലം മുതൽക്കെ ഒന്നായിട്ട കളിച്ചുവളന്നവരാണ്. നമ്മളും കുട്ടിക്കാലത്തു് ഒന്നായിട്ട കളിച്ചിട്ടുണ്ടു്.

ലീന:-- അപ്പച്ചൻ മുകളിൽ ഉറങ്ങുകയാണ്. ഉണർന്നാൽ ഞാൻ നിങ്ങളുടെ കാര്യം അപ്പച്ചനോടു് പറയാം.

ശേഖ:-- പറഞ്ഞാൽ പോര

ലീന:-- (നീരസഭാവത്തിൽ) പിന്നെ?

ശേഖ:-- ഒരു ജോലി വാങ്ങിത്തരണം.

ലീന:— ഓ...അതൊക്കെ കമ്പനിക്കാര്യം. എന്തായാലും ഞാൻ പറഞ്ഞുനോക്കാം. (ലാസർ പ്രവേശിക്കുന്നു.)

ലാസ:— കുഞ്ഞിനെ വിളിക്കുന്നു. ഡാൻസർ വന്നിട്ടു് അകത്തിരിക്കുന്നു.

ലീന:— ലാസർ...ഇയാൾക്കു് എന്തെങ്കിലും കുടിക്കാൻ കൊടുത്തിട്ടുപറഞ്ഞയച്ചേക്കു. (ലീന ധൃതിയിൽ അകത്തേക്കു പോകുന്നു. ശേഖർ ലീന പോയ ഭാഗത്തേക്കുതന്നെ നോക്കി നില്ക്കുന്നു.)

ലാസ:— ഹെ. മിസ്റ്റർ. എന്താ തൂണുപോലെ നില്ക്കുന്നതു്. (അടുത്തുചെന്നുനിന്നിട്ടു്) ഒറ്റയ്ക്കാണൊ ജീവിതം. വിവാഹമൊന്നും കഴിഞ്ഞില്ലെ. (ശേഖർ അതേ മുഖഭാവത്തിൽ ലാസറുടെ മുഖത്തേക്കു നോക്കുന്നു. ലാസർ അല്പം ഭയപ്പെടുന്നു.) ഞാൻ വെറുതെ പറഞ്ഞതാണേയുള്ളു. കാപ്പി വേണമെങ്കിൽ അങ്ങു വടക്കേ ഭാഗം വരൂ. (അകത്തുനിന്നു ഡാൻസ് ചെയ്യുന്നതിൻെറ നേരിയ ശബ്ദം കേൾക്കുന്നു.)

ശേഖ:— (രൂക്ഷഭാവത്തിൽ) ഇതാണൊ ലോകം. (അതേ ഭാവത്തിൽതന്നെ ഇറങ്ങിപ്പോകുന്നു.)

ലാസ:— (അകലെ വിളിച്ചുപറയുന്ന മട്ടിൽ സാറെ ലോകം ഇവിടുന്നും കുറച്ചുപ്പുറത്താ കുറച്ചുകൂടി പോയാൽ ഒരു ഊടുവഴികാണാം. അതിലെ നേരെ പോയാൽ മതി. (ലോനപ്പൻ മുതലാളി പ്രവേശിക്കുന്നു. ലാസർ ഭയഭക്തിബഹുമാനത്തോടെ ഒരുവശത്തു ഒതുങ്ങി നില്ക്കുന്നു.)

ലോനാ:– എന്താണിവിടെ? (അകലെ നോക്കിയിട്ടു) നീയെന്താണ് അകലെ നോക്കി വിളിച്ചുകൂവുന്നതു്?

ലാസ:- അല്ലാ......ഇതാണോ ലോകമെന്നു

ലോനാ:- (ഗൗരവത്തിൽ) ലാസർ...... (ലാസർ വീണ്ടും ഒതുങ്ങി നില്ക്കുന്നു)

ലാസ:- അവൻ പറയാ ഇതാണൊ ലോകമെന്നു. ഞാൻ പറഞ്ഞു അല്ലെന്നു. ഇവിടുന്നു കുറച്ചു കൂടി പോയാൽ ഒരു ഊടുവഴി കാണാം. അതിലെ പോയാൽ......

ലോനാ:- അതിലെ പോയാൽ?......

ലാസ:- അതിലെ പോയാൽ കടലല്ല്യോ. അവിടുന്നങ്ങോട്ടാ ലോകമെന്നു ഞാൻ പറഞ്ഞുകൊടുത്തു്.

ലോനാ:- (പുച്ഛസ്വരത്തിൽ) വിഡ്ഢികം (അല്പസമയം കഴിഞ്ഞു) ലാസർ...... ലീനയെന്തു ചെയ്യുന്നു?

ലാസ:- അകത്തുനിന്നു പൊടി പൊടിക്ക്യല്ല്യോ

ലോനാ:- (ദേഷ്യത്തിൽ) നോൺസൻസ്. ആരെടാ പൊടി പൊടിക്കുന്നതു്? നിന്നെയൊക്കെയെന്തിനാ ഇവിടെ നിർത്തിയിരിക്കുന്നതു്. (കൂടുതൽ ദേഷ്യത്തിൽ) എരപ്പാളികം.

ലാസ:- (ചിരി വരുത്തിക്കൊണ്ടു്) നൃത്തം പൊടിപൊടിപ്പനായിട്ടങ്ങു പഠിച്ചുകൊണ്ടിരിക്കയാ (ഭാവം മാററിയിട്ടു്) അല്ലാ......ലാസർക്കെന്താ ഇതിലൊക്കെ ഇത്രകാര്യം. ലാസർ ഇവിടുത്തെ ആരാ......വേലക്കാരനല്ല്യോ (ശേഖർ വീണ്ടും

വരുന്നു. സന്തോഷഭാവത്തിൽ ശേഖറിന്റെ നേരെ തിരിഞ്ഞു നിന്നിട്ട്) എന്താ ലോകം കാണാതെ വീണ്ടും കേറിവരുന്നതു്.

ശേഖ:- (ലാസർ പറഞ്ഞതിൽ ശ്രദ്ധിക്കാതെ) മുതലാളീ ഞാൻ കുറച്ചു നേരത്തെ ഇവിടെ വന്നിരുന്നു.

ലോന:- ഉം...... എന്തു വേണം?

ശേഖ:- എന്റെ അച്ഛനും നിങ്ങളും കുട്ടിക്കാലം മുതല്ലേ ഒന്നായിട്ടു കളിച്ചുവളർന്നവരാണ്. അച്ഛൻ പലപ്പോഴും നിങ്ങളെക്കുറിച്ചു പറയാറുണ്ടായിരുന്നു.

ലോന:- (അല്പനേരം ആലോചനയിൽ മുഴുകിയിട്ട്) നീ ശങ്കരന്റെ മകനാണോ. നീയാണ് മൂത്ത മകൻ ശേഖരൻ അല്ലെ.

ശേഖ:- അതെ മുതലാളി.

ലോന:- നിന്നെ ചെറുപ്പത്തിൽ കണ്ടതാ. ഉം...ഇരിയ്ക്കു

ശേഖ:- വേണ്ടാ... ഞാനിവിടെ നിന്നുകൊള്ളാം.

ലോന:- ലാസർ...

ലാസ:- സാർ...

ലോന:- നീ പോ അകത്തു്; പോയി ജോലി നോക്ക് (ലാസർ പോകുന്നു.) ശേഖരൻ അച്ഛനൊക്കെ സുഖം തന്നെയല്ലെ.

ശേഖ:- അച്ഛൻ വാതരോഗത്തിൽ മരിച്ചിട്ട് അഞ്ചു കൊല്ലമായി.

ലോനാ:- പാവം, നല്ലൊരു സ്നേഹിതനായിരുന്നു.

ശേഖ:- ഞാനാണ് മൂത്ത മകൻ ഏഴു പേരുള്ള ഒരു കുടുംബമാണ് എൻേറതു്. ഞാൻ നല്ലൊരു തൊഴിലാളിയായിരുന്നു, ഇടത്തെ കൈയ്യു് സ്വാധീനം കുറഞ്ഞുപോയതുകൊണ്ടു് എന്നെ ജോലിയിൽനിന്നു പിരിച്ചുവിട്ടു. (ദയനീയ സ്വരത്തിൽ) ഞങ്ങൾ ഏഴുപേരും പട്ടിണിയിലാണ്.

ലോനാ:- (ചിന്താമഗ്നനായി എഴുന്നേററുകൊണ്ടു) അധികം കുട്ടികളായാൽ അവരെ വളത്താൻ വളരെ വിഷമമാണ്. (ആത്മഗതം) ഒരു കുടുംബത്തെ നിയന്ത്രിക്കേണ്ടതു് അച്ഛൻേറയും അമ്മയുടെയും ഒഴിച്ചുകൂടാത്ത കടമയാണ്.

ശേഖ:- ഒരു തെററു ചെയ്തതിൻെറ ഫലം ഇന്നു ഞങ്ങളനുഭവിക്കുന്നു. (തൊണ്ടയിടറിക്കൊണ്ടു്) എന്തെങ്കിലും ഒരു ജോലി കിട്ടിയാൽ......

ലോനാ:- ഇവിടെ ഒഴിവൊന്നുമില്ലല്ലൊ. ഒഴിവുണ്ടാകുമ്പോൾ നിന്നെ അറിയിക്കാം. പഴയ കാലമല്ലല്ലൊ ഇതു്. ഒഴിവില്ലാതെ അങ്ങിനെയിങ്ങിനെയൊക്കെ നിശ്ചയിച്ചുകഴിഞ്ഞാൽ കുഴപ്പമാവും. (ഡാൻസ്മാസ്റ്റർ അമൃൽനാഥൻ അകത്തുനിന്നും പ്രവേശിക്കുന്നു.) ഏതായാലും നീ ഇപ്പഴ് പൊയ്ക്കോളള. (ലാസറെ വിളിക്കുന്നു.) ലാസർ...... (ശേഖരനോടു) അല്ലെങ്കിൽ അവിടെ നില്ല. (അകത്തേക്കു പോകുന്നു. അമൃൽനാഥൻ ശേഖറിനെത്തന്നെ തുറിച്ചുനോക്കിയിട്ടു ചിരിക്കാൻ ഭാവിക്കുന്നു.)

അമ്മു:- (സംശയഭാവത്തിൽ) കലാപരിപാടിക്ക് ക്ഷണിക്കാൻ വന്നതായിരിക്കം. മൊതലാളിയെക്കൊണ്ട് ഞാൻ സമ്മതിപ്പിക്കാം. ലീനയുടെ ഒന്നോ രണ്ടോ ഡാൻസ് അതിൽ ഏപ്പെടുത്തിക്കൊള്ള. (അല്പസമയം കഴിഞ്ഞശേഷം) എന്താ മിണ്ടാതെ നിൽക്കുന്നതു്?

ലാസ:- (പ്രവേശിച്ചിട്ട്) സാറെന്നെ വിളിച്ചോ? അല്ല സാറില്ല്യോ ഇവിടെ. സാറിന്റെ വിളി കേട്ടല്ല്യോ ഞാൻ വന്നതു്. (അമ്മൽനാഥനെ ചൂണ്ടിക്കാണിച്ച ശേഖരനോട്) ഇദ്ദേഹം ഇവിടത്തെ ഡാൻസുമാഷാ......

അമ്മു:- കേട്ടോ ലാസറെ......

ലാസ:- സാർ......

അമ്മു:- ഇവിടത്തെ ലീനക്ക് ഒരു ഓഫറും കൊണ്ടു വന്നിരിക്കയാ.

ലാസ:- ഓഫറോ......അതെന്തൊന്നാ.

അമ്മു:- ലീനയുടെ ഡാൻസ് പരിപാടിക്കുവേണ്ടി.

ലാസ:- (ചിരിച്ചുകൊണ്ടു്) ഇട്ട പൊടിക്കും. പക്ഷെ സ്റ്റേയിജ് ഉറപ്പിൽ കെട്ടിക്കോളണം. എന്താ ലീനക്കുഞ്ഞിന്റെ ഓരോ ചവിട്ടും. (ഉറച്ച ശബ്ദത്തിൽ) സ്റ്റേയിജ് പൊട്ടിക്കും. (രണ്ടു പേരും മുഖത്തോടുമുഖം നോക്കി ചിരിക്കുന്നു.)

ശേഖ:- (കൂടുതൽ ദേഷ്യത്തിൽ) നിങ്ങൾക്കൊക്കെ ഭ്രാന്തുണ്ടോ? ജീവിതം ഭാരമായി തോന്നിയ ഒരു മഹാപാപിയോടാണോ പരിഹാസവാചകങ്ങൾ ചൊരിഞ്ഞു പന്താടുന്നതു്? നി

ങ്ങൾക്കൊക്കെ ഇതു ഭൂഷണമായിരിക്കാം. പ-ക്ഷെ എന്നെപ്പോലെയുള്ള പാവങ്ങൾക്കു് ഇതു സഹിക്കില്ല—കള്ളപ്പരിഷകൾ. (ധൃതിയിൽ ഇറങ്ങി നടക്കുന്നു.)

അമ്മു:— (അകലെ വിളിച്ചുപറയുന്ന മട്ടിൽ) അപ്പോൾ കാര്യം ഉറപ്പിക്കാതെയാണോ പോകുന്നതു്?

ലാസ:— അപ്പഴേ......കയ്യിൽ കിട്ടിയതും കളഞ്ഞല്ലോ സാറെ. അല്ലെങ്കിലും അവനൊരു അധികപ്രസംഗിയാ. (അകലെ ശ്രദ്ധിച്ചുനോക്കിയിട്ടു്) തിരിഞ്ഞുനോക്കാതെയാണല്ലോ പോകുന്നതു്. (അകലെത്തന്നെ നോക്കിക്കൊണ്ടു് അമ്മുൽ നാഥനോടു) സാറെ എനിക്കൊരു സംശയം. അവനൊരു ജോലിക്കു് വേണ്ടിയാണല്ലോ ഇവിടെ വന്നതു്.

അമ്മു:- വന്നതു് പരിപാടിക്കു് വേണ്ടിയാ. കൂട്ടത്തിൽ ജോലിയുടെ കാര്യവും പറഞ്ഞു, അത്രയേയുള്ളു. ലാസറെ നല്ലൊരു പരിപാടിയാണതു്. ഇന്നു തന്നെ അവനെ കണ്ടിട്ടു് ഡാൻസു് പ്രോഗ്രാം അവിടെ ഏർപ്പാടു് ചെയ്യണം.

ലോന:— (പ്രവേശിച്ചുകൊണ്ടു്) ആട്ടെ തല്ലാലും ഇതെടുത്തോളു. (ഇരുപത്തിയഞ്ചുരൂപാ നോട്ടുകൾ നീട്ടിപ്പിടിക്കുന്നു. ശേഖറിനെ കാണാതെ നാലു ഭാഗവും നോക്കുന്നു.) അല്ലാ അവനെവിടെ?

ലാസ:— അവൻ പോയല്ലോ.

അമ്മു:— ഇപ്പഴ് ഞാൻ പറഞ്ഞതു് മനസ്സിലായോ? (ലോനപ്പൻ മുതലാളിയുടെ നേരെ തിരിഞ്ഞിട്ടു്) അവൻ പൊയ്ക്കോട്ടെ സാരമില്ല.

ലോന:- അവൻ പിന്നീട് വരുമായിരിക്കും (നോട്ട് പോക്കററിൽ ഇടുന്നു.) ലാസർ......കാറൊന്നു കൊണ്ടുവരാൻ പറയൂ

ലാസ:- സാർ......(പുറത്തേക്ക് ഓടിപ്പോകുന്നു.)

ലോന:- മാസ്റ്റർ...ലീനയുടെ ഡാൻസൊക്കെ നന്നായിട്ടു നടക്കുന്നില്ലേ?

അമ്മ:- നന്നായിട്ട് പഠിച്ചുകൊണ്ടിരിക്കയാണ്. ഇവിടുന്നൊന്നും ഭയപ്പെടേണ്ട. ഇന്നു വൈകുന്നേരം തന്നെ ഞാനവനെ കണ്ട് ശരിപ്പെടുത്തിക്കൊള്ളാം.

ലോന:- (ആശ്ചര്യഭാവത്തിൽ) ആരെ?

അമ്മ:- ഇപ്പഴ്ഞെട്ട് പോയവനെ

ലോന:- ഓ...(ചിരിച്ചുകൊണ്ട്) നിങ്ങളാരും അവനെ കാണുകയൊന്നും വേണ്ട. ഞാൻ നേരിട്ട് കണ്ടോളാം. എന്നാൽ മാസ്റ്റർ ഇറങ്ങിക്കോളൂ. എനിക്ക് മേയറെ ഒന്നു കാണണം.

അമ്മ:- ശരി...ഞാൻ പോയേക്കാം. ലാസറെ അയച്ചിട്ട് അവനെ ഒന്നുകൂടി കാണുന്നതു് നല്ലതാ (പോകുന്നു.)

ലോന:- അവനു് ജോലി വാങ്ങിക്കൊടുക്കാൻ ഇവർക്കെല്ലാം വലിയ തിടുക്കമാണല്ലോ കാണുന്നതു് (ആത്മഗതം) തല്ക്കാലം ഒരു ഇരുപത്തിയഞ്ചു രൂപ അവനു് കൊടുക്കണം. പക്ഷെ അവൻ ഒന്നും പറയാതെ പോയ്ക്കളഞ്ഞതെന്താണ്. ഉം.......സാരമില്ല ഇനി അവൻ വന്നാൽ കൊടുക്കാം.

ലാസ:— (പ്രവേശിച്ചിട്ട്) കാർ തയ്യാറായി. (ലോനപ്പൻ മുതലാളി പുറത്തേക്കു പോകുന്നു. പിന്നാലെ ലാസറും)

കർട്ടൻ

## രംഗം 2

[ശേഖരൻെറ വീട്]

മുമ്പ് ഒരു ഇടത്തരം വീടായിരുന്നെങ്കിലും ഇന്നു വളരെ ശോചനീയമാണ് സ്ഥിതി.

പുറത്തെ മൂലയ്ക്ക് ഒരു ബെഞ്ചു് ഇട്ടിട്ടുണ്ട്. ചുമരിൽ ഒരു പഴയ കലണ്ടർ തൂങ്ങിക്കിടക്കുന്നു.

കർട്ടൻ ഉയരുമ്പോൾ രംഗത്ത് ആരുമില്ല. ലാസർ സാവധാനത്തിൽ പ്രവേശിച്ച് അകത്തേക്ക് എത്തിനോക്കുന്നു.

ലാസർ:— (നാലുഭാഗവും നോക്കി ആരുമില്ലെന്നു മനസ്സിലാക്കിയിട്ട്) ഇവിടെയാരുമില്ലെ? (വീണ്ടും നിശ്ശബ്ദത) അല്ലാ ഇവിടെയാരുമില്ലേന്ന്. (ആലോചന നടിച്ചുകൊണ്ട്) അപ്പോൾ ഇതു് സെക്രട്ടരിയുടെ വീടല്ലെ? (വീണ്ടും അകത്തേക്ക് എത്തി നോക്കിയതിനുശേഷം പുറമെ

നാലുഭാഗവും കണ്ണോടിക്കുന്നു. (വീണ്ടും ആലോചിക്കുന്നു) അതെ ഇതുതന്നെയാണ് വീട്. (വീണ്ടും ഒച്ചയനക്കീട്ട് അല്പം ഉച്ചത്തിൽ) അല്ലാ ഇവിടെ ജീവനുള്ളതൊന്നും ഇല്ലേന്ന്! (കുറച്ചുകൂടി ഉച്ചത്തിൽ വിളിക്കുന്നു) ഏയ്യ്'.

(മുഷിഞ്ഞ വസ്ത്രമുടുത്തു കണ്ടാൽ അല്പം വൃത്തിഹീനയായ ഒരു സ്ത്രീ. 'ലീല' പ്രവേശിക്കുന്നു. മുഖത്തു നിരാശാബോധം, ശരീരത്തിനു വേണ്ടത്ര ആരോഗ്യമില്ലാത്തതിനാൽ വളരെ ശോഷിച്ചിരിക്കുന്നു. ലീല, ലാസറെക്കണ്ടു അല്പം ഭയന്നു മാറി നില്ക്കുന്നു.)

ലാസ:- (ലീലയെ നല്ലതുപോലെയൊന്നു സൂക്ഷിച്ചുനോക്കിയിട്ട്) അപ്പോൾ വിളി കേൾക്കാത്തതു കൊണ്ടായിരിക്കും. ഈ വീട്ടിൽ വേറെ ആരുമില്ലേ?

ലീല:- എന്താണ് വേണ്ടത്? നിങ്ങൾക്ക് ആരെയാണ് കാണേണ്ടത്? ഞാനും ഈ വീട്ടിൽത്തന്നെയാണ്.

ലാസ:- വളരെ ക്ഷീണിച്ചുപോയല്ലോ. മരുന്നൊന്നും കഴിക്കാറില്ലേ? (ലീലയെ വീണ്ടും സൂക്ഷിച്ചുനോക്കുന്നു.) ശരീരം വളരെ ശോഷിച്ചുപോയി.

ലീല:- ഞങ്ങൾ ജീവിക്കാൻ വേണ്ടി വിഷമിക്കുകയാണ്.

ലാസ:- എങ്ങിനെ വിഷമിക്കാതിരിക്കും? സെക്രട്ടറിയും മററും ആയതിനാൽ വീട്ടിൽ പട്ടിണിയാ

യിരിക്കും ഫലം. ഇന്നലെ സെക്രട്ടറി വീട്ടിൽ വന്നിരുന്നു. എനിക്കാദ്യം ആളെ മനസ്സിലായില്ല. ഞാൻ കുറെയങ്ങു കയർത്തുപറഞ്ഞുപോയി.

ലീല:- (അതിശയഭാവത്തിൽ) സെക്രട്ടറിയോ? ഇവിടെയങ്ങിനെ ഒരാളില്ലല്ലൊ. നിങ്ങള് ഉദ്ദേശിക്കുന്ന ആള് ഇവിടെയല്ല.

ലാസ:- ആട്ടെ, ഇവിടെ ടോട്ടൽ ആളെത്രയാണു്?

ലീല:- എനിക്കു മനസ്സിലായില്ല.

ലാസ:- മനസ്സിലാവില്ല. ഈ വീട്ടിൽ ആകെ എത്ര പേരുണ്ടെന്നാ ചോദിച്ചതു്.

ലീല:- ഏഴു്.

ലാസ:- അപ്പോൾ ഇതുതന്നെയാണു് വീടു്. (പുറത്തേക്കു് നോക്കിയിട്ടു് ചിരിച്ചുകൊണ്ടു്) അപ്പോൾ സാറു ഇങ്ങോട്ടു് വന്നുകേറിയല്ലൊ. (മുഖത്തു വിഷാദഭാവം നിഴലിക്കുന്നു) സാറെ ഞാൻ മതിയായിരുന്നു. സാറെന്തിനു ഇങ്ങോട്ടുവന്നു?

അമ്മു:- (പ്രവേശിച്ചിട്ടു) ലാസർ ഇവിടെ വന്നെത്തിക്കഴിഞ്ഞോ? (ലീല അല്പം ഭയം നടിച്ചു പിറകിലോട്ടു് മാറി രണ്ടു പേരെയും മാറിമാറി നോക്കുന്നു.) എല്ലാം നേരെയായില്ലെ ലാസറെ?

ലാസ:- (നൊണ്ണു് പുറത്തു കാണത്തക്കവണ്ണം ചിരിച്ചുകൊണ്ടു്) ആയിക്കൊണ്ടുവരുന്നു. ലാസറിറങ്ങിത്തിരിച്ചാൽ നേടിക്കൊണ്ടേ മടങ്ങിവരൂ.

ലീല:- (സംശയഭാവത്തിൽ) നിങ്ങൾ രണ്ടുപേരും എന്തിനാണു് ഇവിടെ വന്നതു്?

അമ്മ:— അപ്പോഴും കാര്യം വേണ്ടത്ര പുരോഗമിച്ചിട്ടില്ല. ലാസർ വന്നകാര്യം പറഞ്ഞില്ലെന്ന് തോന്നുന്നു.

ലാസ:— മുഖവുര ആയിട്ടേയുള്ളു. (അല്പം ഗൗരവത്തിൽ) കാര്യം പറയാൻ ഇവിടെയാളുവേണ്ടെ. സാറെ സെക്രട്ടറി പുറത്തുപോയിരിക്കയാ. ആ വിശ്രമവേളയിൽ) ഞാനല്പം എന്റെ സ്വന്തം കാര്യം പറയാമെന്നുവെച്ചു. അപ്പഴാണ് കട്ടുറുമ്പ് കേറിവന്നതു്.

അമ്മ:— (അതിശയഭാവത്തിൽ) കട്ടുറുമ്പോ?

ലാസ:— (പരിഭവസ്വരത്തിൽ; അപ്പോഴും സാറെ സ്വർഗ്ഗത്തിലുമുണ്ട് കട്ടുറുമ്പ്. അതു ഞാനിന്നാ കണ്ടതു്. കൂടുതൽ പരിഭവത്തോടെ) കുറെ കഴിഞ്ഞിട്ട് സാറിവിടെ വന്നാൽ പോരായിരുന്നോ?

ലീല:— (ദേഷ്യത്തിൽ) നിങ്ങൾ രണ്ടുപേരും പോകണമിവിടുന്നു. രണ്ടുപേരും തർക്കിക്കാൻ കണ്ടൊരു സ്ഥലം. അച്ഛൻ വന്നാൽ ചെകിട്ടത്തായിരിക്കും സമാധാനം പറയുക.

ലാസ:— (പിടികിട്ടിയതുപോലെ) ആ മനുഷ്യനെത്തന്നെയാണു് ഞങ്ങൾക്കും കാണേണ്ടതു്.

അമ്മ:— അദ്ദേഹമെവിടെ? മുതലാളി ഞങ്ങളെ പറഞ്ഞയച്ചതാണ്.

ലീല:— മുതലാളിയോ! ഏതു മുതലാളി?

ലാസ:— ലോനപ്പൻ മുതലാളി. ഇവിടത്തെ കമ്പനിയൊക്കെ അദ്ദേഹത്തിന്റേതാണ്. അദ്ദേഹമെന്നുവെച്ചാ ആരാ? വലിയ മുതലാളിയാ.

ലീല:— ഞങ്ങൾക്കു് നിങ്ങളെയൊന്നു മറിഞ്ഞുകൂടാ. (അ
കത്തുനിന്നു് ഒരു പഴയ സ്റ്റൂൾ എടുത്തുകൊ
ണ്ടുവന്നു അവരുടെ സമീപത്തു വെക്കുന്നു. ഒരു
ഭാഗത്തു വെച്ചിട്ടുള്ള ബെഞ്ചു് ചൂണ്ടികാണി
ച്ചിട്ടു്) ആ ബെഞ്ചിൽ ഇരിക്കാൻ പററില്ല.
ഈ സ്ററൂൾ മാത്രമേ ഇവിടെയിരിക്കാൻ
പററിയതായിട്ടുള്ളൂ. (ഇതു ധാരാളം മതിയെ
ന്നു പറഞ്ഞുകൊണ്ടു് രണ്ടുപേരും ഒന്നായിട്ടു്
സ്ററൂളിൽ ഇരിക്കുന്നു.)

അമ്മു:— മുതലാളിക്കു നിങ്ങളുടെ അച്ഛനെ നന്നായിട്ടു
പിടിച്ചു. മുതലാളിയുടെ മക്കൾക്കാണെങ്കിൽ
അതു നടത്തിയേ പററൂ എന്നാണു് വാശി.
നിങ്ങളുടെ അമ്മ ഇപ്പഴു് ജീവിച്ചിരിപ്പില്ലല്ലോ.

ലീല:— അവർക്കൊക്കെ എന്തിനാണു് ഇത്ര വാശി. അ
ച്ഛൻ ഒരു പാവപ്പെട്ടവനാണു്, അമ്മ മരിച്ചിട്ടു്
രണ്ടു കൊല്ലമായി.

ലാസ:— പാവപ്പെട്ടവനായതുകൊണ്ടെന്താ. അവനു കഴി
വുവേണം. ജനങ്ങളുമായിട്ടു കൂടിപ്പരിചയമുള്ളവ
നേ ഇതിനൊക്കെ നില്പുള്ളൂ. അല്ലാത്തവനു ഒരു
ക്കപ്പൈസപോലും പിരിഞ്ഞു കിട്ടില്ല.

ലീല:— പണം പിരിച്ചിട്ടാണോ ഇതൊക്കെ നടത്തു
ന്നതു്?

അമ്മു:— എങ്ങിനെയായാലെന്താ. പരിപാടി നടക്കണം,
മുതലാളിയുടെ മകളെ നൃത്തം പഠിപ്പിച്ചതു
ഞാനാണു്.

ലാസ:— (അല്പം പരിഹാസസ്വരത്തിൽ) കണ്ടില്ലെ...നൃ
ത്താദ്ധ്യാപകനാണിതു്. ഒററ നോട്ടത്തിൽ

പെണ്ണാണെന്നേ തോന്നൂ. പക്ഷേ തനി ആണാണ്.

ലീല:- ഞങ്ങൾ പാവപ്പെട്ടവരാണ്. ഈ നൃത്തവും, പാട്ടും, കൂത്തും ഒക്കെ പഠിച്ച പെണ്ണിനെ......

ലാസ:- ഛെ...ഛെ പാട്ടും കൂത്തും ഒന്നും ആ പെണ്ണു പഠിച്ചിട്ടില്ല. പക്ഷെ ഒന്നു തീർച്ച. ഡാൻസ പൊടിപൊടിക്കും. (ശേഖർ കടന്നുവരുന്നു. ഡാൻസ് പൊടി പൊടിക്കുമെന്ന ശബ്ദം കേൾക്കുന്നു.)

ശേഖ:- (രൂക്ഷഭാവത്തിൽ എല്ലാവരേയും മാറി മാറി നോക്കിക്കൊണ്ട്) ആ മനുഷ്യൻ നിങ്ങളെയിവിടെ പറഞ്ഞയച്ചതാണ്. അല്ലെ?

അമ്മ:- മുതലാളി പറഞ്ഞിട്ടാ ഞങ്ങൾ വന്നത്. എന്റെ കീഴിലാണവൾ നൃത്തം പഠിച്ചത്.

ശേഖ:- അവൾ നൃത്തം പഠിച്ചതൊ?

ലാസ:- പറഞ്ഞു സമയം കളയേണ്ട. പരിപാടിയിൽ ആ ഇനം കൂടി കൂട്ടിച്ചേർത്തേക്ക. നമുക്ക് പരിപാടി ഗംഭീരമാക്കണം.

ശേഖ:- (ഉച്ചത്തിൽ) നിങ്ങൾക്കൊന്നും വേറെ ജോലിയില്ലെ.

ലീല:- അച്ഛാ... ഇവർ ഏതോ ഒരു പെണ്ണിന്റെ കഥയും പറഞ്ഞുകൊണ്ടാണ് ഇവിടെ നില്ക്കുന്നത് അച്ഛനും ആ പെണ്ണും...എനിക്ക പേടിയാകുന്നു. ദൈവമെ...

ശേഖ:- ലീലാ നീ മിണ്ടാതിരിക്ക.

ലാസ:- അച്ഛനെ ബുദ്ധിമുട്ടിക്കേണ്ട. ജോലിത്തിരക്ക കൊണ്ടു ശരീരം നന്നെ ക്ഷീണിച്ച പോയിരിക്കയാ. സെക്രട്ടറിയെന്നു പറഞ്ഞാ ആരാ...

അമ്മു:— പിന്നെ മുതലാളി ഞങ്ങളെ പറഞ്ഞയച്ചു അതിനുവേണ്ടിയാ. അവളെ പേരും നോട്ടീസിൽ വെക്കണം.

ലാസ:- അതു വേണ്ടതാ. (ശേഖർ രണ്ടുപേരേയും തുറിച്ചു നോക്കുന്നു.)

അമ്മു:— എഴുതിക്കോളു. നൃത്തം—കുമാരി ലീന. ബ്രേക്കെററിൽ എഴുതിക്കോളു, കൈതപ്പറമ്പിൽ ഇട്ടൂപ്പൻ മകൻ ലോനപ്പന്റെ മകൾ...

ശേഖ:— (കൂടുതൽ ദേഷ്യത്തിൽ) ഛീ മിണ്ടാതിരിക്കു. മററുള്ളവരുടെ വീട്ടിൽ കേറിവന്നു ഭ്രാന്തു പുലമ്പുന്നു. ഫോ ഇവിടുന്നു.

ലാസ:- (അല്പം പരുങ്ങലോടെ) ഞങ്ങൾ പോയ്ക്കോളാം ഞങ്ങൾക്കിവിടത്തന്നെ നില്ക്കണമെന്നില്ല. പിന്നെ ഞങ്ങളുടെ പരിപാടിക്ക് കാശൊന്നും വേണ്ട കേട്ടോ. വേണമെങ്കിൽ അമ്പതോ, നൂറൊ നിങ്ങൾക്കു തന്നേക്കാം.

അമ്മു:— വേണമെങ്കിൽ അവളുടെ ഒരു ഫോട്ടോവും വെച്ചേക്കു. സൗകര്യമുണ്ടെങ്കിൽ എന്റെ പേരും ചേർക്കണം എന്റെ ശിഷ്യയാണവൾ. എല്ലാം പറഞ്ഞതുപോലെതന്നെ. എന്നാൽ ഇറങ്ങുന്നു.

ശേഖ:- ഇവിടെ ശാന്തമായൊന്നു ജീവിക്കാൻ പോലും സമ്മതിക്കില്ലെന്നോ?

ലാസ:- ഒരു വാർഷികം നടത്തുമ്പോൾ സെക്രട്ടറിക്കെവിടുന്നാ മനസ്സമാധാനം കിട്ടുക. നൂറുകൂട്ടം കാര്യങ്ങൾ തലയിൽ വന്നുവീഴുമ്പോൾ. എന്നാൽ

എല്ലാം പറഞ്ഞതുപോലെ. ഞങ്ങളും ഇറങ്ങാം. (ശേഖരൻ രണ്ടുപേരെയും തുറിച്ചുനോക്കിക്കൊണ്ടുതന്നെ നില്ക്കുന്നു.)

അമ്മു:- ഭയപ്പെടുകയൊന്നും വേണ്ട. നിങ്ങളുടെ പിന്നിൽ ഞങ്ങളുമുണ്ട്. ശരി ഞങ്ങളും ഇറങ്ങാം. (രണ്ടുപേരും ഇറങ്ങി നടക്കുന്നു. ശേഖർ അതേ നിലയിൽത്തന്നെ രണ്ടുപേരും പോകുന്നതും നോക്കി നില്ക്കുന്നു)

ശേഖ:— (ആത്മഗതം) കഷ്ടകാലം...നല്ലവനാണെന്ന് വിചാരിച്ചാ ഞാനവിടെ പോയത്.

ലീല:— (ഭയന്നുകൊണ്ട്) അച്ഛാ (ഓടിയണയുന്നു) എന്താണിതൊക്കെ.

ശേഖ:- (ലീലയുടെ നേരെ തിരിഞ്ഞുനിന്നിട്ട്) ആ മുതലാളിയുടെ വീട്ടിൽ ഇന്നലെ ഞാൻ പോയിരുന്നു. അദ്ദേഹത്തോട് ഒരു ജോലിക്കുവേണ്ടി യാചിച്ചുനോക്കി. പക്ഷെ ആ മനുഷ്യൻ വെറും കൈയ്യോടെ എന്നെ തിരിച്ചയച്ചു. കൂടാതെ എന്നെ ബുദ്ധിമുട്ടിക്കാൻവേണ്ടി ഇവററകളെ പറഞ്ഞയച്ചിരിക്കയാണ്

ലീല:- അവർ എന്തൊ ഒരു പെണ്ണിനെക്കുറിച്ചൊക്കെ പറഞ്ഞല്ലൊ.

ശേഖ:- അവരെന്തെങ്കിലും പറഞ്ഞോട്ടെ. ആ ചെററകളൊന്നും വിചാരിച്ചാൽ നമുക്കൊരു ദ്രോഹവും ചെയ്യാൻ കഴിയില്ല— ലീലാ എല്ലാവരും എവിടെപ്പോയി.

ലീല:- എന്തോ ഒരു സ്ഥലത്തു കല്യാണമുണ്ടെന്നും പറഞ്ഞ് അവരെല്ലാം പോയിരിക്കയാ.

**ശേഖ:-** എന്തു ചെയ്യും നിങ്ങളുടെയെല്ലാം ഭ്രഷ്ടനായ എനിക്ക് ഒരു നേരത്തെ ആഹാരം പോലും വാങ്ങിത്തരാൻ കഴിവില്ലാതെ പോയല്ലോ. നിങ്ങളുടെ അമ്മയുണ്ടായിരുന്നെങ്കിൽ, (കണ്ണിൽ വെള്ളം നിറയുന്നു. അകത്തുനിന്നും ക്ഷയരോഗിയായ രണ്ടാമത്തെ മകൾ സതിയുടെ കരയുടെ ശബ്ദവും അപ്പാ എന്നുള്ള വിളിയും കേൾക്കുന്നു.)

**ലീല:—** (അകത്തേക്ക് നോക്കിയിട്ട്) ഇതാ ഞാൻ വരുന്നു.

**ശേഖ:—** മോളെ സതിക്കെങ്ങിനെയുണ്ട്. അവൾ വല്ലതും കഴിച്ചോ.

**ലീല:-** (വളരെ വിഷമത നടിച്ചുകൊണ്ട്) ഇന്നു ഒന്നും വെച്ചിട്ടില്ല. (ശേഖർ സ്തബ്ധനായി നിന്നുപോകുന്നു. അകത്തുനിന്നുള്ള വിളിയുടെ ശബ്ദം വീണ്ടും വീണ്ടും കേൾക്കുന്നു. ലീല അകത്തേക്ക പോകുന്നു)

**ശേഖ:—** (വിദൂരതയിൽ നോക്കിക്കൊണ്ട്) എന്തിനു ഞാനൊരു മനുഷ്യനായി ജനിച്ചു. വിശന്നുപൊരിയുന്ന രോഗിയായ എന്റെ മകൾക്ക് ഒരിറ്റു കഞ്ഞിവെള്ളം പോലും കൊടുക്കാൻ കഴിവില്ലാത്ത ഞാൻ—എന്റെ മക്കളെ നരകത്തിന്റെ ചുഴിയിലേക്ക് വലിച്ചെറിഞ്ഞു.....(അന്ധാളിച്ചു നിന്നുപോകുന്നു. ലീല ഓടിവന്നു ശേഖരിനെത്തന്നെ നോക്കിനില്ക്കുന്നു)

**ലീല:-** (ഭയപ്പെട്ടുകൊണ്ട്) അപ്പാ......

ശേഖ:- (ലീലയെ പിടിച്ചുടപ്പിച്ചുകൊണ്ടു്) മോളെ (ഉറച്ചസ്വരത്തിൽ) നമുക്കു് ജീവിക്കണം (തൊണ്ടയിടറിപ്പോകുന്നു) നമ്മെ സഹായിക്കാൻ ഒരു വ്യക്തിപോലും ഈ രാജ്യത്തിലില്ല മോളെ. (ദീർഘശ്വാസമിട്ടുകൊണ്ടു്) എന്തു് ചെയ്യാം കഴിവില്ലാത്ത കടുംബത്തിൽ അധികം പെററുപെരുകിയാൽ ഇതൊക്കെത്തന്നെയാണ നുഭവം (അകത്തുനിന്നു വീണ്ടും മകളുടെ കരയും തുടർന്നുള്ള വിളിയും കേരക്കുന്നു. ലീല അകത്തേക്ക പോകുന്നു.) പ്രകൃതിയുടെ ശിക്ഷ ഭയങ്കരം തന്നെ. (ചിന്താമഗ്നനായി സാവധാനത്തിൽ അകത്തേക്ക പോകുന്നു.)

കർട്ടൻ

## രംഗം 8.

[ഒരു ഊടുവഴി]

അല്പം പ്രാകൃതവേഷത്തിൽ ശേഖർ വഴിയരികിലുള്ള ഒരു പാറക്കല്ലിൽ ഇരുന്നു അകലെനോക്കുന്നു. ഒരു പാട്ടിന്റെ ഈരടി വായുവിൽ എങ്ങുനിന്നോ ഉയൻറു അവിടെയെങ്ങും അലയടിക്കുന്നു. ശേഖർ പാട്ടിലൊന്നും ശ്രദ്ധിക്കാതെ വിദൂരതയിൽത്തന്നെ നോക്കുകയാണു്. അയാളുടെ മുഖത്തു വേദനയുടെ ഭാരം തളം കെട്ടി നില്ക്കുന്നതു കാണാം.

(ഒരു വശത്തുകൂടി സൈനബ എന്ന ഒരു മുസ്ലീം ബാലിക ഒരു കൊട്ടയിൽ സാമാനങ്ങളുമായി കടന്നുവരുന്നു. ശേഖറിൻെറ പ്രകൃതം കണ്ട് ഭയപ്പെട്ടന്നെങ്കിലും അവരം അയാളെത്തന്നെ നോക്കിനില്ക്കുന്നു.)

സൈന:- (ശേഖറിനെത്തന്നെ നോക്കിക്കൊണ്ട്) നിങ്ങളാരാ. ആരെയാ നോക്കുന്നേത്?

ശേഖ:- (വിദൂരതയിൽത്തന്നെ നോക്കുകയാണ്.)

സൈന:- ഇതാ നിങ്ങളോടാ ശോയിച്ചത്–എന്താപ്പാ നിങ്ങള് മുണ്ടാത്തതു് (ശേഖർ മുഖം മാത്രം തിരിച്ചു സൈനബയെ നോക്കുന്നു.) നിങ്ങളാരാ. എന്തിനാ ഇബിടെ ബന്നിരിക്കുന്നേത്.

ശേഖ:- (ദയനീയ സ്വരത്തിൽ സൈനബയുടെ മുഖത്തു തന്നെ നോക്കിക്കൊണ്ട്) സൈനബാ... ... ...

സൈന:-(ആശ്ചര്യഭാവത്തിൽ) നമ്മളെ നിങ്ങക്ക് അറിയാലോ!. എന്നാ ഞമ്മക്ക് നിങ്ങളെ അറഞ്ഞൂടാലോന്ന്. നിങ്ങള് എബിടെയാ? ഇബിടെയെന്തിനാ ഇങ്ങിനെ ഒറ്റയ്ക്ക് കുത്തിരിക്കുന്നേത്? നിങ്ങള് എബിടെയാ നോക്കുന്നേ? അബിടെയാരാ?

ശേഖ:- അവിടെയാരുമില്ല. ഞാൻ വെറുതെയങ്ങിനെ നോക്കിപ്പോയതാണ്.

സൈന:- പാവം.

ശേഖ:- ഞാനൊരു പാപിതന്നെയാണ് സൈനബ. ഈ ലോകത്ത് എന്നെ സഹായിക്കാൻ ആരുമില്ല. (അലസമായ മട്ടിൽ) ഒന്നുമില്ലാത്തവനെ ആരു സഹായിക്കാൻ.

സൈന:- ഞമ്മ പോട്ടെ. എന്റെ ബാപ്പ ബരുമ്പളക്ക് ശോറാകണം. അല്ലെങ്കില് ശീത്ത പറയും. (പോകാൻ നോക്കുന്നു.)

ശേഖ:- സൈനബാ. (സൈനബ തിരിഞ്ഞു നില്ക്കുന്നു.) നിന്റെ ബാപ്പ നല്ലവനാണ്. കത്തോ എനിക്ക് നല്ലപോലെ അറിയാം.

സൈന:- (കുട്ട താഴെ വെച്ചിട്ട് ശേഖറിന്റെ അടുത്തു പോയി നിന്നിട്ട്) അപ്പം ഞമ്മക്കെന്താ നിങ്ങളെ പുടി കിട്ടാത്തത്. നിങ്ങക്ക് ഞമ്മയെയറിയാം. ഞമ്മന്റെ ബാപ്പാനേം അറിയാം.

ശേഖ:- എനിക്ക് ഈ സ്ഥലത്തുള്ളവരെയെല്ലാം നന്നായറിയാം. പക്ഷെ എന്നെ ആർക്കുമറിഞ്ഞുകൂടാ. അറിഞ്ഞാൽ തന്നെ അറിയാത്ത ഭാവം നടിക്കും. (വിഷാദമയമായ മുഖഭാവത്തോടെ സൈനബയെത്തന്നെ നോക്കി നിന്നിട്ട്) സൈനബാ ഞാനൊരു പാപിയാണ്. എന്റെ ജീവിതം അവസാനിക്കാൻ പോകയാണ്. കുടുംബം മുഴുവൻ പട്ടിണിയാണ്.

സൈന:- (ശേഖറിനോട് വേദന തോന്നിയട്ടെന്നവണ്ണം) നിങ്ങക്ക് എന്തെങ്കിലും ഒരു ജോലി ശെയ്തൂടെ?

ശേഖ:- ഞെട്ടിപ്പിക്കുന്ന സംഭവമാണെന്റെ ജീവിതം. (ഇടത്തെ കയ്യ് കാണിച്ചിട്ട്) ഈ കൈയ്യ് സ്വാധീനം കുറഞ്ഞുപോയി. അതിന്റെ പേരിൽ എന്നെ ജോലിയിൽനിന്ന് പിരിച്ചുവിട്ടു. എന്റെ രണ്ടാമത്തെ മകൾക്ക് ക്ഷയരോഗമാണ്. മറ്റുള്ളതെല്ലാം ചെറിയ കുട്ടികളാണ്.

സൈന:- ദൈവം എന്തിനിങ്ങനെ ശെയ്തു?

ശേഖ:- നാമെന്തിനു ദൈവത്തെ കുററപ്പെടുത്തുന്നു.

സൈന:- (അകലെ ശ്രദ്ധിച്ചുനോക്കിയിട്ട്) ഞമ്മ പോട്ടെ' അതാ ആരോ ബരുന്നുണ്ട്. കേട്ടോ എന്റെ ബാപ്പ യോട്ട് പറഞ്ഞാല് ഒരു ജോലി ബാങ്ങിത്ത രും. ബാപ്പാന്റെ മൊതലാളി നല്ലയാളാ. (അകലെ നോക്കിയിട്ട് ശേഖറിന്റെ നേരെ തിരിഞ്ഞിട്ട്) പക്ഷെങ്കില് അയാക്കൊരു മോനുണ്ട്. ശെയ്ത്താനാ. പഠിച്ചോരു ബലാ ലാ. ഇതിനടെ ആ ശെയ്ത്താൻ ഞമ്മന്റെ പൊരേല് ബന്നിട്ട ബേണ്ടാത്തതൊക്കെ കാണിച്ചു.

ശേഖ:- (ദേഷ്യത്തിൽ) സൈനബാ. ആ മൊതലാളി നീചനാണ്. അവന്റെയൊക്കെ പേര് നീ എന്നോട് പറയരുത്.

സൈന:- (അകലെ നോക്കിയിട്ട വീണ്ടും ശേഖറിന്റെ നേരെ തിരിഞ്ഞിട്ട) ഞമ്മ പോട്ടെ. അയാ ളിങ്ങ് എത്തിപ്പോയി. (കുട്ടയുമെടുത്തു ഓടി മറയുന്നു. ശേഖർ വീണ്ടും ആ പാറക്കല്ലിൽ തന്നെയിരുന്ന് അകലെ നോക്കുന്നു. ഫിലിപ്പ് പ്രവേശിക്കുന്നു. പ്രായം ഇരുപത്തിനാല്. കണ്ടാൽ നല്ല വേഷം. ശേഖറിനെതന്നെ തുറിച്ചുനോക്കുന്നു.)

ഫിലി:- ഉം ... എന്താണിവിടെയിങ്ങനെ ഇരിക്കുന്നത്.

ശേഖ:- (മൗനം)

ഫിലി:- (അല്പം ഉച്ചത്തിൽ) ഹെ മിസ്റ്റർ. തന്നോട് ചോദിച്ചതു കേട്ടില്ലെ?

ശേഖ:— ഞാനെന്തു വേണം.. (ഫിലിപ്പിനെ തന്നെ നോക്കിക്കൊണ്ടു് എഴുന്നേൽക്കുന്നു.) എന്നെ അറിയാമൊ? കുട്ടിക്കാലം നമ്മൾ ... ...

ഫിലി:- നിന്നെയറിയില്ല—(ഗൗരവത്തിൽ) പക്ഷെ നിന്നെപ്പോലെയുള്ളവരെയൊക്കെ എനിക്കറിയാം

ശേഖ:- (അതേ ഗൗരവത്തിൽതന്നെ) എന്നു വെച്ചാൽ

ഫിലി:- (പ്രകൃതസ്വരത്തിൽ) പ്രേമിക്കാൻ കണ്ടൊരു സ്ഥലം. എടോ ഇപ്പഴ് ഇവിടെനിന്നു പോയ ആ പെണ്ണിനെ നിനക്കറിയാമൊ?

ശേഖ:- അറിയാം. അവളൊരു മുസ്ലിംപെൺകുട്ടിയാണ്.

ഫിലി:- അവളും നീയും പ്രേമത്തിലാണല്ലെ? (ശേഖർ അലസത ഭാവിച്ച വീണ്ടും ആ പാറക്കെട്ടിൽ പോയി ഇരിക്കുന്നു.) നീയൊക്കെ പ്രേമനാടകം അഭിനയിച്ചിട്ട പിന്നീട മററുള്ളവക്കാണ് ബുദ്ധിമുട്ട്. (ഗൗരവത്തിൽ) നിൻെറയൊക്കെയൊരു പ്രേമനാടകം. ഫൂ ... ... ...

ശേഖ:- പണത്തിൻെറ ഭാരംകൊണ്ടു് അഹങ്കരിക്കരുതു്. ഞാനൊരു വെറും പാവമാണ്—എനിക്കു് പ്രേമനാടകം അഭിനയിക്കാൻ അറിഞ്ഞുകൂട. അതിന്നു സമയവുമില്ല. (ഗൗരവത്തിൽ ഫിലിപ്പിൻെറ മുഖത്തു നോക്കിക്കൊണ്ടു്) പ്രേമനാടകം നിങ്ങളുടെയൊക്കെ കലത്തൊഴിലല്ലെ.

ഫിലി:- (അതേ ഗൗരവത്തിൽ) നീ ആരോടാണ് സംസാരിക്കുന്നതെന്നറിയാമൊ?

ശേഖ:- ആരോടായാലെന്താണ്. (എഴുന്നേൽക്കുന്നു.) മനുഷ്യനോടാണെന്നാണ് ഞാൻ കരുതിയതു്.

ഫിലി:- ച്ഛീ. കഴുവേറി. (ശേഖറിന്റെ ഷർട്ട് ബലമായി പിടിക്കുന്നു. ശേഖർ തട്ടിത്തെറിപ്പിക്കുന്നു.) അല്ലെങ്കിൽ നിന്നെയൊക്കെ തൊട്ടവൻ നാറും. നീയൊക്കെ പകൽ ചൂറിപ്പററി നടക്കും. രാത്രിയായാൽ പണി വേറെയാംന്ന്. (കൂടുതൽ ദേഷ്യത്തിൽ) റാസ്കാം. (വേഗത്തിൽ നടന്നു മറയുന്നു. ശേഖർ ഫിലിപ്പ് പോയ ഭാഗത്തു് രൂക്ഷമായ മുഖഭാവത്തോടെ നോക്കിനില്ക്കുന്നു.)

കർട്ടൻ.

## രംഗം 4

[ലോനപ്പൻ മുതലാളിയുടെ വീട്]

ഒന്നാം രംഗത്തിലെ അതേ രംഗസംവിധാനം ലോനപ്പൻ മുതലാളി ഒരു കസേരയിൽ ഇരിക്കുന്നു. കാതർ അല്പം അകലെ മാറി നില്ക്കുന്നു.

ലോന:- ശരി...കാതർ പോയ്ക്കോള. ഞാനും നീയും തമ്മിലുള്ള പൂർവ്വകാലബന്ധം എന്റെ മക്കടം അറിയില്ല. അതുകൊണ്ട് അവർ കാണിച്ചപോയ തോന്നിവാസം നീ ക്ഷമിക്കണം.

കാത:- ഞമ്മ ഞമ്മന്റെ സങ്കടം പറഞ്ഞെന്നയുള്ളു.

ലോന:- ശരി കാതർ ഇപ്പഴ് പോയ്ക്കോള്ളൂ. ഞാൻ അവനോട് പറയാം. പിന്നെ കാതർ വീട്ടൊന്നും

ഒഴിഞ്ഞുതരികയും വേണ്ട. എന്റെ മരണം വരെയെങ്കിലും കാതാക്ക് എന്റെ കമ്പനിയിൽ ജോലിയും ചെയ്യാം. ശരി. എല്ലാം പറഞ്ഞതുപോലെ.

കാത:- എന്നാൽ ഞമ്മ ഇറങ്ങാം (ഇറങ്ങി നടക്കുന്നു)

ലോന:- (ഗൗരവസ്വരത്തിൽ ലാസറെ വിളിക്കുന്നു.) ലാസർ (ലാസർ പ്രവേശിക്കുന്നു.) നീ ഇന്നലെ എവിടെ പോയിരുന്നു? (ലാസർ ഒന്നും പിടികിട്ടാതെ പരുങ്ങി നില്ക്കുന്നു.) ലാസർ...നിന്നോട് ചോദിച്ചതു് കേട്ടില്ലേ.

ലാസ:- കേട്ടു (അല്പസമയം ആലോചന നടിച്ചിട്ടു്) ഞാൻ അവിടെ പോയിരുന്നു. പോവണമെന്നു് പറഞ്ഞാൽ പോവാതിരിക്കുന്നതെങ്ങിനെ?

ലോന:- ഞാൻ പറഞ്ഞോ അവിടെ പോകാൻ.

ലാസ:- (ചിരിവരുത്തിയിട്ടു്) അവിടുന്നു പറയണോ? അവിടുത്തെ മുഖഭാവം കണ്ടാൽ എനിക്കു മനസ്സിലാകില്ല്യേ

ലോന:- എന്റെ മുഖഭാവം നോക്കിയാണു് നീ ജോലി ചെയ്യുന്നതു് അല്ലേ?

ലാസ:- എന്നിട്ടു (അഭിമാനത്തോടെ) എന്നാലും വേണ്ട സമയത്തു ഞാനതു് നോക്കി മനസ്സിലാക്കും.

ലോന:- അതു വേണ്ടായിരുന്നു. എന്റെ അനുവാദമില്ലാതെ എന്റെ കാര്യത്തിൽ നീ തലയിടരുതു്.

ലാസ:- അപ്പോൾ ഞാനവിടെ പോയതു തെറ്റാണോ?

ലോന:- തീർച്ചയായും.

ലാസർ:- ലീലക്കഞ്ഞിന്റെ കാര്യമായതുകൊണ്ടാ ഞാൻ പോയതു്? ഞാൻ പോവാത്തതുകൊണ്ടു് അതു് നടന്നില്ലെങ്കിലോ എന്നു കരുതി.

ലോനാ:— (കൂടുതൽ ദേഷ്യത്തിൽ) ലീലക്കഞ്ഞിന്റെ കാര്യമോ നീയെന്തുപറഞ്ഞു.

ലാസ:- (തൊണ്ടയിടറിക്കൊണ്ടു്) പറഞ്ഞതു ഞാനല്ല അമൂല്യനാണെ അമൂല്യൻ പറഞ്ഞു ഞാനങ്ങു പോയി അത്രയേയുള്ളു.

ലോനാ:— (ചാടിയെഴുന്നേററിട്ടു്) ഡാൻസറോ? അവനെ ന്തു പറഞ്ഞു? ഛീ കഴവേറികളെ...ലീനയുടെ കാര്യം തീരുമാനിക്കേണ്ടതു് ഞാനാണു് ഡാൻസറല്ല.

ലാസ:— (ഭയത്തോടെ) ഞാനും അമൂല്യനും ഒന്നിച്ചാണു് അവിടെ പോയതു്.

ലോനാ:— എവിടെ?

ലാസ:- ഇതിനിടെ ഇവിടെ വന്ന ആ ശേഖരന്റെ വീട്ടിൽ. അവനെ പാട്ടിലാക്കികൊണ്ടുവരാൻ പെട്ട പാടു് (ലോനപ്പൻമുതലാളിയുടെ ശരീരം ദേഷ്യംകൊണ്ടു് ആകെ വിറയ്ക്കുന്നു.) അങ്ങന്നിങ്ങനെ കോപിച്ചാലോ? ഞങ്ങരം രണ്ടു പേരും അവന്റെ കാലുപിടിച്ചിട്ടാ അവൻ സമ്മതിച്ചതു്.

ലോനാ:- (ഉച്ചത്തിൽ) നിർത്തു..........(ലാസറുടെ മുഖത്തു അടിക്കുന്നു) അമൂൽനാഥൻ കടന്നുവരുന്നു. ലാസറെ അടിക്കുന്നതു് കണ്ടു് അമൂൽനാഥൻ ഭയപ്പെടുന്നു. ലോനപ്പൻ മുതലാളിയെതന്നെ തുറി

ച്ചു നോക്കുന്നു. ലോനപ്പൻമുതലാളി അമൂൽനാഥനെ കണ്ട് അയാളുടെ മുഖത്തു് രൂക്ഷമായി നോക്കുന്നു. അമൂൽ വീണ്ടും ഭയപ്പെടുന്നു. ലോനപ്പൻ മുതലാളി വീണ്ടും ശാന്തത പാലിച്ചിട്ട്) നേരാണോ മാസ്റ്ററെ നിങ്ങളും ആ ശേഖരന്റെ വീട്ടിൽ പോയോ?

അമൂ:- പോയി.

ലോന:- ആര്പറഞ്ഞു? എന്തിന്? (അമൂൽനാഥൻ ലാസറുടെ മുഖത്തു ദയനീയമായി നോക്കുന്നു.) ലീന പറഞ്ഞതുകൊണ്ട് (ലീന ബെഡ്മിന്റൻ ബേററുമായി പുറത്തേക്ക പോകാൻ ഓടിക്കൊണ്ടുവരുന്നു. രംഗംകണ്ടു സ്തംഭിച്ചു നില്ക്കുന്നു. ലീന കാര്യം പിടികിട്ടാതെ അവിടെതന്നെ പരുങ്ങി നില്ക്കുന്നു.) ലീനാ നിന്റെ മാസ്റ്റർ പറഞ്ഞതു നേരാണോ? (ലീന ഡാൻസറുടെ മുഖത്തു നോക്കുന്നു. ഡാൻസർ അതെ എന്നു ആംഗ്യം കാണിക്കുന്നു.)

ലീന:- (ഉള്ളിൽ ഭയമുണ്ടെങ്കിലും പുറത്തു കാണിക്കാതെ) അതെ (കാര്യം പിടികിട്ടാതെ വീണ്ടും പരിഭ്രമിച്ചു നില്ക്കുന്നു.)

ലോന:- നീ പറഞ്ഞിട്ടാണ് ഇവർ അവിടെ പോയതു് അല്ലേ?

ലീന:- (വീണ്ടും രണ്ടുപേരുടേയും മുഖത്തു് മാറി മാറി നോക്കുന്നു. മാസ്റ്റർ അതെ എന്നു പറയാൻ വീണ്ടും ആംഗ്യം കാണിക്കുന്നു.) അതെ അപ്പച്ചാ

ലോന:- (കൂടുതൽ ദേഷ്യത്തിൽ) നീയെന്തിന് ഇവരെ കളെ പറഞ്ഞയച്ചു!

ലീന:- (ദയനീയമായിട്ട്) അപ്പച്ചാ (പരിഭ്രമത്തോടെ ലോനപ്പൻ മുതലാളിയുടെ മുഖത്തു നോക്കുന്നു)

ലോന:— (ഗൗരവത്തിൽ) നിന്നെ ഞാൻ വളർത്തുന്നതു് തെണ്ടി നടക്കാനല്ല.

ലാസർ:- തെണ്ടിനടക്കാനല്ലല്ലോ. ഡാൻസ് ചെയ്യാനാ. ആ സെക്രട്ടരി വിചാരിച്ചാലെ അതു് നടക്കുള്ളു.

ലോന:— (പുച്ഛസ്വരത്തിൽ) നിൻെറയൊരു സെക്രട്ടരി! (ഗൗരവത്തിൽ) ആരു പറഞ്ഞു അവൻ സെക്രട്ടരിയാണെന്നു്. ഓരോ വിഡ്ഢിത്തം എഴുന്നള്ളിക്കുകയാ. (അല്പ നിമിഷം കഴിഞ്ഞു്) മാസ്റ്ററെ....എൻെറ മകളെ ഞാൻ നൃത്തം പഠിപ്പിച്ചതു് കാണുന്ന സ്റ്റേജിലൊക്കെ കേറി ആടാനല്ല.

അമ്മ:— ഉൽഘാടനം നടത്തിക്കളയാമെന്നു് വിചാരിച്ചാ ഞാനതിന്നു് തുനിഞ്ഞതു്.

ലോന:— ഉൽഘാടനവും വേണ്ട സമാപനവും വേണ്ട. ആ പാവപ്പെട്ടവനെ നിങ്ങളും വേണ്ടാതെ വേദനിപ്പിച്ചു. ഇതൊക്കെ ചെയ്യിച്ചതു് ഞാനാണെന്നു് അവൻ തെററിദ്ധരിക്കും. ജീവിക്കാൻ പൊറുതിമുട്ടിക്കഴിയുന്ന ഒരു സാധുവാണവൻ.

ലാസ:— അവിടുന്നു് പറഞ്ഞതുപോലെയാണോ അവൻ? മാഷ് പറഞ്ഞു അവൻ സെക്രട്ടരിയാണെന്നു്. ലീനക്കുഞ്ഞിൻെറ......

ലോന:- ലീനയുടെ കാര്യത്തിനുവേണ്ടി നിങ്ങളാരും ഇറങ്ങേണ്ട. (ലീനയുടെ നേരെ തിരിഞ്ഞിട്ട്)

ലീനാ നീയൊരു ആട്ടക്കാരിയായി കാണാ നല്ല എന്റെ ആഗ്രഹം.

ലീനാ:— അപ്പച്ചാ (ലോനപ്പൻ മുതലാളിയുടെ മുഖത്തു തന്നെ നോക്കുന്നു.)

ലോനാ:— അതുമാത്രം നമുക്ക വേണ്ട മാസ്റ്റർ...ലീനയുടെ നൃത്തം ഇന്നുമുതൽ അവസാനിപ്പിച്ചേക്കു. നി ങ്ങളുടെ ഇതുവരെയുള്ള ശമ്പളം നാളെ വന്നു മേടിച്ചുകൊള്ളു. (അമൽനാഥൻ സ്തബ്ധനായി നില്ക്കുന്നു.)

ലീനാ:- അപ്പച്ചാ എനിക്ക് ഇനിയും നൃത്തം പഠി ക്കണം.

ലോനാ:- വരട്ടെ. നമുക്കതിനെക്കുറിച്ചു പിന്നീട് സം സാരിക്കാം. (മാസ്റ്ററുടെ നേരെ തിരിഞ്ഞിട്ട്) മാസ്റ്റർ ഇപ്പഴ് പോയ്ക്കോളു. ഞാനൊന്നു പുറ ത്തിറങ്ങിയിട്ട് വരട്ടെ. (വീണ്ടും മാസ്റ്ററുടെ മുഖത്തു നോക്കിയിട്ട്) ശരി മാസ്റ്റർ ശമ്പള ത്തിന്നു നാളെ വന്നോളു. നൃത്തമൊക്കെ അത്ര മതി (ലോനപ്പൻ മുതലാളി ഇറങ്ങി നട ക്കുന്നു. ലീനയും അമൽനാഥനും മുഖത്തോടു മുഖം നോക്കി നില്ക്കുന്നു.)

ലാസ:— പറഞ്ഞു...പറഞ്ഞു എന്താ പറേണ്ടതു്. കറി യൊക്കെ പുകമണത്തു പോയെന്നാ തോന്നു ന്നതു് (മൂക്കുകൊണ്ടു മണത്തു നോക്കുന്നതുപോ ലെ അഭിനയിക്കുന്നു.) എന്റെ കർത്താവെ എന്താ ഇതു്, മുഴുവൻ കരിഞ്ഞുപോയെന്നാ തോന്നുന്നതു് (അകത്തേക്ക് ഓടിപ്പോകുന്നു.)

ലീന:— (മുഖത്തു പുഞ്ചിരി വരുത്തിക്കൊണ്ടു്) സാറു് ഇവിടെയിരിക്കു്. എനിക്കു് ചിലതു് സംസാരിക്കാനുണ്ടു്. (കസേര നീക്കിവെച്ചു കൊടുക്കുന്നു.) അപ്പച്ചൻ പറഞ്ഞതു കേട്ടില്ലെ. എന്റെ നൃത്തകല അവസാനിപ്പിക്കാൻ തീരുമാനിച്ചിരിക്കയാണു്. ഇനിയധികം നീട്ടിക്കൊണ്ടുപോയാൽ ആപത്താണു്. (അമൂൽ കസേരയിൽ ഇരുന്നുപോകുന്നു.)

അമൂ:— (പരിഭ്രമിച്ചു് ലീനയുടെ മുഖത്തുതന്നെ തുറിച്ചു്നോക്കിയിട്ടു്) ലീനാ...നീയെന്താണു് പറഞ്ഞതു്. എനിക്കൊന്നും മനസ്സിലാകുന്നില്ല.

ലീന:— ഞാൻ സാറിനെ മനസ്സിലാക്കിക്കാൻ തന്നെ തീരുമാനിച്ചിരിക്കയാണു്.

അമൂ:— നീയെന്നെ തെററിദ്ധരിച്ചിരിക്കുന്നു. സമയം വെറുതെ കളയാതെ എനിക്കവസാനമായി നിന്റെയൊരു നൃത്തവും കൂടി കാണണം. ഞാനിന്നലെ കാണിച്ച ആ നൃത്തമൊന്നു ആടു.

ലീന:— സാർ, എനിക്കിന്നു് നൃത്തം ചവിട്ടാൻ സാദ്ധ്യമല്ല. എന്റെ ഹൃദയം അത്രക്കും നൊമ്പരം കൊള്ളുകയാണു്. നമുക്കിവിടെയിരുന്നു കുറച്ചു സമയം സംസാരിക്കാം. സ്നേഹം നിറഞ്ഞ വാക്കുകൾക്കു്വേണ്ടി എന്റെ ഹൃദയം ദാഹിക്കയാണു്.

അമൂ:- (ഭയപ്പെട്ടു എഴുന്നേററു് നിന്നിട്ടു്) ലീനാ ഞാൻ ഭയപ്പെടുന്നു ലീനാ. ഞാൻ വെറുമൊരു സാധാരണക്കാരൻ. എന്നെ നശിപ്പിക്കരുതു്. നിന്റെ അപ്പച്ചനോ, ജ്യേഷ്ഠനോ ഈ രംഗം കണ്ടാൽ...

ലീന:- കണ്ടാൽ ഒന്നുമില്ല. നിങ്ങൾ ഭയപ്പെടാതിരിക്കു.

അമ്മു:- ഞാൻ ഭയപ്പെടുന്നു ലീനാ...എന്റെ ജീവിതം അതോടെ തകരും.

ലീന:- ഓ...നിങ്ങൾക്കെല്ലാം പേടി തന്നെ. നിങ്ങൾ അപ്പച്ചന്റെ അകന്നൊരു ബന്ധുവാണ്. പ്രായത്തെക്കുറിച്ചാണെങ്കിൽ അവർക്കതിൽ ആക്ഷേപമുണ്ടാവില്ല. പിന്നെയുള്ളത് സാമ്പത്തികശേഷിയാണ്. അതൊക്കെ പരിശുദ്ധപ്രേമത്തിന്റെ മുമ്പിൽ നിഷ്പ്രഭങ്ങളാണ്. ഞാൻ നിങ്ങളുടെ ധനത്തെയല്ല നിങ്ങളെയാണ് സ്നേഹിക്കുന്നത്. നിങ്ങളിങ്ങിനെ ഭയപ്പെട്ടാൽ...

അമ്മു:- ഭയപ്പെടാതെന്തു ചെയ്യും.

ലീന:- ഞാനൊരു നരിയോ മറ്റോ ആണോ ഇങ്ങിനെ ഭയപ്പെടാൻ?

അമ്മു:- ഒരു നരിയേക്കാളും ഒരു നാരിയെ ഭയപ്പെടണം. കാമിനിമൂലം പലതും സംഭവിച്ചേക്കും.

ലീന:- ഓ....നിങ്ങളൊരു സാഹിത്യകാരൻ കൂടിയാണല്ലോ.

അമ്മു:- ഞാനൊരു പാവപ്പെട്ടവനാണ്. നൃത്തമാണെന്റെ കല. അതിൽകൂടി ജീവിതവും.

ലീന:- (അമ്മുൽനാഥന്റെ അടുത്തുചെന്നു നിന്നുകൊണ്ടു) നിങ്ങളെന്നെ സ്നേഹിക്കുന്നുവെന്നു പറയൂ. ആ സ്വർഗ്ഗീയവാക്കുകൾ കേൾക്കാൻ ഞാൻ കൊതിക്കുകയാണ്. പറയൂ എന്റെ ഹൃദയം ഒന്ന് ആശ്വസിച്ചുകൊള്ളട്ടെ.

അമൃ:— (ആവശരേിതനായിട്ട്) ലീനാ.....

ലീന:- പ്രാണനാഥാ..... (രണ്ടുപേരും ചേർന്നു നിന്നു കൊണ്ടു് മുഖത്തോടു മുഖം നോക്കുന്നു.)

അമൃ:- ഞാൻ......നിന്നെ......(പെട്ടെന്നു് ഫിലിപ്പ് പ്രവേശിക്കുന്നു. അമൃൽനാഥൻ ഞെട്ടി ഒരടി പിറകോട്ടു് മാറിനിന്നു. നൃത്തത്തിന്റെ താളലയങ്ങളും അയാളും അറിയാതെതന്നെ ഉരുവിട്ടു പോകുന്നു. ആ താളത്തിനൊപ്പിച്ച ലീന നൃത്തം ചവിട്ടുന്നു. താളം മുറുകി നൃത്തം ക്ലൈമാക്സിലെത്തിയപ്പോൾ അമൃൽനാഥന്റെ കൈകളിൽ ലീന ചെന്നുവീഴുന്നു. അമൃൽനാഥൻ ലീനയെ താങ്ങിനിർത്തുന്നു. ഈ രംഗം കണ്ടു് ഫിലിപ്പ് ഞെട്ടിത്തെറിക്കുന്നു.)

ഫിലി:- (ഉച്ചത്തിൽ) ഛീ........റാസ്കൽ .....ഇങ്ങിനെയാണോ നിന്റെയൊക്കെ നൃത്തം? (അമൃൽനാഥൻ ഭയന്നുവിറച്ച് ഫിലിപ്പിന്റെ മുഖത്തു തുറിച്ചു നോക്കുന്നു. ലീന അമൃൽനാഥന്റെ കയ്യിൽനിന്നും ബോധരഹിതയായി താഴെവീണു പോകുന്നു.)

കർട്ടൻ

## രംഗം 5

[കാതറുടെ വീട്]

മുറിയുടെ ഒരു വശത്തു് ഒരു ബെഞ്ചു് ഇട്ടിട്ടുണ്ടു്. കർട്ടൻ ഉയരുമ്പോൾ സൈനബ ഒരു പാട്ടുപാടി നൃത്തം

ചവിട്ടി നോക്കുന്നു. പെട്ടെന്നു പൊട്ടിച്ചിരിച്ചുപോകുന്നു.)

സൈന:- ഓലെ നൃത്തം ഞമ്മക്ക് കൈയ്യിന്നില്ലല്ലൊ. ഞമ്മക്കിതൊന്നും പുടിയില്ല. ഞമ്മ ഇസ്ലാമല്ലെ. പടച്ചോനെ ഇതെന്തൊരു ദുനിയാമ്പ് (പെട്ടെന്നു അകലെ നോക്കി ആരോ വരുന്നുണ്ടെന്നു മനസ്സിലാക്കി അകത്തേക്കോടുന്നു. കാതർ കടന്നുവരുന്നു.)

കാത:- (ദേഷ്യത്തിൽ) പൊയിനഞ്ചുകൊല്ലായി ഞമ്മ ഓലെ കമ്പനീല് പണിയെടുക്കുന്നു. പോരാതെ ഓലെ പൊരേലും നിക്കിന്ന്. കമ്പനീന്ന് പിരിച്ചുവിട്ടുന്നു പറഞ്ഞാല് ഞമ്മ ഏടപ്പോകും. ഓലിക്ക് ഇതുമ്പരെയില്ലാത്ത ഒരു ബിരോധം ഞമ്മയോടെന്തിനാ. (അകത്തുനോക്കി സൈനബയെ വിളിക്കുന്നു) ഏടീ സൈനബാ.

സൈന:- (പ്രവേശിച്ചിട്ട്) എന്താ ബാപ്പാ (കാതറെത്തന്നെ നോക്കി നിൽക്കുന്നു) എന്താ ബാപ്പാ. ബാപ്പാന്റെ മുഖത്തെന്താ ഒരു ബല്ലാത്ത ബെസമം പോലെ?

കാത:- ഓലെ പണിക്ക് ഇനി ഞമ്മ ബേണ്ടപോലും. ഞമ്മ പൊയിനഞ്ചുകൊല്ലം പണിയെടുത്ത കമ്പനിയാ അത്.

സൈന:- ആ മുതലാളി നല്ലൊരു മനിസ്സനായിരുന്നു.

കാത:- ഞാനിപ്പം അബിടുന്നാ മോളെ ബരുന്നത്. എന്നെ കണ്ടപ്പം മൊതലാളീന്റെ മോനിക്ക്

കലിയാ ബന്നത്ത്. ഞമ്മ ഞെട്ടിപ്പോയി മോളെ.

സൈന:- (ആലോചന നടിച്ചിട്ട്) എനിക്കിപ്പാ പുടി കിട്ടിയത്ത്. മൊതലാളി നല്ലോനാണെങ്കിലും മോൻ ചീത്തയാ ബാപ്പാ. അയാളൊരു ശെയി ത്താനാ.

കാത:- (അല്പം ഗൗരവത്തിൽ) സൈനബാ (സൈന ബയെ തുറിച്ചു നോക്കുന്നു.)

സൈന:- ഞാൻ ചീത്തയല്ല ബാപ്പാ. ആ മൊതലാളീന്റെ മോൻ മെനഞ്ഞാന്ന് ഇബിടെ ബന്നു ബേ ണ്ടാതീനൊക്കെ കാണിച്ചു. എന്നെ കമ്പനീ ലെ പണിക്ക് ചേക്കാമെന്നു പറഞ്ഞു. ഞമ്മ ക്ക് കമ്പനീലെ പണി ബേണ്ടാന്ന് പറഞ്ഞി ട്ടും ഓലിക്ക് പോണ ഭാവൊന്നുല്ല, ഞാനൊ രു ആട്ട്‌ബെച്ചു കൊടുത്തപ്പഴേ ഓല് പോ യുള്ളു.

കാത:- (ദേഷ്യത്തിൽ) ശെയിത്താനാ.........ഹന്നി ശെ യിത്താൻ ബെലാല് ആ കമ്പനി പൊളി ക്കം. (ശേഖർ കടന്നു വരുന്നു.) അല്ലാ ഇതാ രു-എന്താ ഇങ്ങോട്ട്? കുറച്ചായല്ലൊ കണ്ടിട്ട്.

ശേഖ:- എന്താ കാതർക്കാ-നിങ്ങളെയൊക്കെ ഒന്നു കാ ണാമെന്നുവെച്ചാ ഇങ്ങട്ട് കേറിയത്ത്.

സൈന:- (ചിരിച്ചുകൊണ്ട്) എന്താ പെനാങ്കീലൊ മറെവാ പോകുന്നോ? ഞമ്മെയൊക്കെയെന്താ ഒരു കാണാം ബരല്.

കാത:- സൈനബാ നീ ആരേയും തമാശയാക്കേണ്ട. എന്നെ കമ്പനീന്ന് പിരിച്ചുബിട്ടുന്നു കേട്ട

പ്പം ഉള്ള ബെസമം നീ കണ്ടില്ലെ. അപ്പൊ ജോലിയൊന്നും കിട്ടാത്ത ഓലെ ബെസമം ഓലിക്കേ അറിയൂ.

സൈന:- ഞമ്മ തമാശ പറഞ്ഞതാ.

ശേഖ:- സൈനബ എന്തും പറഞ്ഞോട്ടെ കാതക്കാ. ഞാൻ പലപ്പോഴും വിചാരിക്കാറുണ്ട് ഈ ജീവിതം നശിപ്പിച്ചുകളഞ്ഞാലെന്താന്ന്.

കാത:- ബേണ്ടാത്തതൊന്നും പറയണ്ടാന്നെ. മരിച്ചാല് ഈ പൂമീല് ബീണ്ടും ജനിക്കേപൊ?

സൈന:- എന്താപ്പാ നിങ്ങക്കൊക്കെ മരിക്കാനിത്ര തെരക്കീന്ന്.

ശേഖ:- മരിക്കാനുള്ള തിരക്ക കൊണ്ടല്ല സൈനബാ. ജീവിക്കണമെങ്കിൽ ഒരു ജോലി വേണം.

കാത:- എല്ലാം ബെസമം തന്നെ. ബെസമത്തിൻെറ ബെസമം. നായരെ ഇതൊക്കെ പറഞ്ഞിട്ടെന്താ. നിങ്ങളെ ബാപ്പയും ഞാനും, ആ മൊതലാളിയും ഒന്നായിട്ട് കളിച്ച് ബളന്നതാ. ഞമ്മ മുസ്ലീം. നിങ്ങളെ ബാപ്പ ഹിന്തു; ഓല് കൃസ്ത്യാനി, പക്കെങ്കില് ഞമ്മയൊന്നും മതം നോക്കിയിട്ടല്ല ബളന്നത്. അന്നൊന്നും ഓല് പണക്കാരനായിരുന്നില്ല.

സൈന:- ബാപ്പ കത പറയാ.

കാത:- നീ പോ മോളെ. പോയി കുറച്ച് കട്ടക്കാപ്പിയുണ്ടാക്ക് ഞമ്മക്കൊക്കെ കുടിക്കാലോന്ന്.

സൈന:- അയിന് ബെല്ലം ബേണ്ടെ. അയിനൊക്കെ തീപ്പിടിച്ച ബെലയല്ലെ.

കാത:— നീ ചെല്ല്ᵒ മോളെ. (സൈനബ അകത്തേക്കᵒ പോകുന്നു.) അപ്പോ എന്താ നായരെ പറഞ്ഞതുᵒ. ആ മുതലാളി പണക്കാരനായതു ഇന്നാണᵒ.

ശേഖ:— എന്തൊ എനിക്കറിയില്ല.

കാത:— അയാളെ കെട്ട്യോളᵒ രണ്ടു പെററു പേറും നിത്തിക്കളെഞ്ഞു. ഞമ്മൻെറ ഓളᵒ ഒരു കുഞ്ഞിനെയും ഈ പൂമീലᵒ ഇറക്കി ബെച്ചിട്ടᵒ പടച്ചോൻ ബിളിച്ചപ്പം അങ്ങട്ടᵒ പോയി. നിങ്ങളെ ഭാര്യ ലണ്ടᵒ പെററപ്പം ഞമ്മ പറഞ്ഞില്ലെ ലണ്ടᵒ മതീന്നᵒ. നിങ്ങളᵒ കേട്ടില്ല. നിങ്ങളെ ഓളും കേട്ടില്ല. അങ്ങിനെ പെററᵒ പെററᵒ കുട്ട്യളᵒ എത്ര്യാന്നാ പറഞ്ഞതുᵒ.

ശേഖ:- (അല്പം വല്ലായ്മയോടെ) ആറᵒ.

കാത:- ഹള്ളോ! അല്ല നായരെ ഇബരെയൊക്കെ പോററാൻ നിങ്ങക്കᵒ കൈബുണ്ടോ? ഇപ്പം ഒരു കുടുംബം മുഴുമനും നശിക്കാൻ പോവ്വാ. നിങ്ങളᵒ ശോയിക്കും ഞാനെന്തേ ആ മൊതലാളിനപ്പോലെ ആവാഞ്ഞേന്നᵒ. ഞമ്മ പഠിച്ചില്ല. മത്തി കെട്ടാൻപോയി. ഓലപ്പഠിപ്പിച്ചു ബലിയ ആളാക്കി. (സൈനബ രണ്ടു ഗ്ലാസ്സᵒ കാപ്പിയുമായി വരുന്നു.) മൂന്നു കുട്ട്യേളായാലᵒ നിറുത്ത്യേക്കണം. എന്തിനാ ഇത്രയധികം. നരകിക്കാനൊ?

സൈന:- ഇതാ രണ്ടാളും കൂട്ടക്കാപ്പി കുടിച്ചോട്ടെ. (രണ്ടു പേരുടേയും നേരെ നീട്ടുന്നു. ശേഖർ കാപ്പി വാങ്ങാതെ ചിന്താമഗ്നനായി ഇരിയ്ക്കുന്നു. അ

ല്ല നായരെ നിങ്ങള് ബാപ്പാന്റെ കത കേട്ട് ഒറങ്ങിപ്പോയൊ? (അല്പം ഉച്ചത്തിൽ) നായരെ (ശേഖർ പെട്ടെന്ന് ഞെട്ടി സൈനബയുടെ മുഖത്തു നോക്കുന്നു. സൈനബ കാപ്പി നീട്ടുന്നു. ശേഖർ കാപ്പി വാങ്ങുന്നു. രണ്ടുപേരും മുഖത്തോടു മുഖം നോക്കുന്നു)

കാത: മോളെ സൈനബാ (സൈനബ ഞെട്ടി അകന്നു നില്ക്കുന്നു.)

സൈന:- എന്താ ബാപ്പാ—!

കാത:– കടിയൊന്നുമില്ലെ മോളെ!

ശേഖ:– ഒന്നും വേണ്ടാ കാതർക്കാ. ഇതുതന്നെ ധാരാളം. വിശന്നുവലയുന്നവന്ന് ഒരിററു വെള്ളം കിട്ടുന്നതുതന്നെ വലിയഭാഗ്യം. (ഗ്ലാസ്സ് സൈനബയുടെ കൈയ്യിൽ കൊടുത്തിട്ട് ആരോടും ഒന്നും പറയാതെ ഇറങ്ങിനടക്കുന്നു)

സൈന:- അല്ലാ ഇയ്യാളെന്തൊരു മനിസ്സനാ. ഒരു ലോഗ്യം പറയാതെയാണൊ പോകുന്നതു്. (ശേഖർ പെട്ടെന്നു നിന്നുപോകുന്നു)

കാത:– എന്താ നായരെ ഇത്ര തെരക്ക്?

ശേഖർ:- (പെട്ടെന്ന് മടങ്ങി വന്നിട്ട്) ഓ...ശരിതന്നെ. ഞാനെന്തോ ആലോചിച്ചുപോയി. മനസ്സിന്ന് ഒരു സ്വാസ്ഥതയുമില്ല. എന്നാൽ ഞാൻ ഇറങ്ങട്ടെ. സൈനബാ ഞാൻ വരട്ടെ. (പോകുന്നു. ശേഖർ പോകുന്നതും നോക്കി സൈനബ നില്ക്കുന്നു)

കാത:– സൈനബാ.

സൈന:- (ശേഖർ പോകുന്നതും നോക്കിക്കൊണ്ട്) പാവം. എന്തൊരു നല്ല മനിസ്സനാ–പടച്ചോനെ ന്തിനിങ്ങിനെ അയാളെ ബസമിപ്പിക്കുന്നു.

കാത:- മോളെ നീ ആ കാർഡും സഞ്ചിയും ഒന്നിങ്ങെടുത്താ ആ റേശൻ കടേലോട്ടൊന്നു ചെന്നു നോക്കട്ടെ. അരി കിട്ടണെങ്കിൽ ഓാലേടത്തു് തപസ്സ് ചെയ്യണല്ലൊ. അതല്ലെ ബെശമം. (സൈനബ അകത്തേക്ക് പോകുന്നു. ലീല ധൃതിയിൽ പുറത്തുനിന്നു കടന്നുവരുന്നു)

ലീല:- കാതർക്കാ അച്ഛൻ ഇവിടെ വന്നിരുന്നൊ (കാർഡും സഞ്ചിയുമായി സൈനബ പുറത്തു വരുന്നു.)

കാത:- ഇബിടെ ബന്നിട്ടുപോയല്ലൊ. ബിശേശിച്ച ഒന്നും പറയാതെയാ പോയതു്.

ലീല:- അച്ഛൻ കുറച്ച പൈസ്സക്കവേണ്ടിയായിരുന്നു ഇവിടെ വന്നതു്.

സൈന:– എന്താ പുതുമ! എന്നിട്ട് അയാളൊന്നും ശോയിച്ചില്ലല്ലൊ.

കാത:- നിങ്ങളൊന്നുംകടിച്ചിട്ടില്ലെന്നു തോന്നുന്നു. മോളെ സൈനബാ ഒരു നാഴി അരി കൊടുക്ക്. പട്ടിണി കിടക്കുന്ന കൊടലിൽ കോതമ്പം ശെന്നാല് ബശമമാകും. അതുകൊണ്ടു് നീ ലേശം അരി കൊടുക്ക്.

സൈന:- (ലീലയോട്) ഇങ്ങ്ബാ. (അകത്തേക്ക വിളിക്കുന്നു.)

ലീല:- വേണ്ട ഞാനിവിടെ നിന്നോളാം.

കാത:- ശെല്ല് മോളെ. ഈ ബീട് ഞിങ്ങൻെറയും ബീടാന്ന് ബെച്ചോ.

സൈന:- ഞമ്മളും മനിസ്സനാന്ന്. (കൈസ്സ് കടന്നുപിടിച്ചുകൊണ്ട്) നിങ്ങള് ബാന്ന്. (നിർബ്ബന്ധമായി പിടിച്ചു വലിച്ചുകൊണ്ട് അകത്തേക്കു പോകാൻ ശ്രമിക്കുന്നു.)

ലീല:- നില്ല സൈനബാ. ഞാൻ വന്നോളാം. (കാതറുടെ നേരെ തിരിഞ്ഞു) കാതർക്കാ, ഞാൻ അനുജത്തിക്ക് മരുന്ന് മേടിക്കാൻ പോകയാ. അച്ഛൻ അതിനുവേണ്ടിയാ ഇവിടെ വന്നതു്.

കാത:- ഉം.......എത്തിരവേണം?

ലീല:- ഒരു മൂന്നു രൂപവേണം.

കാത:- എന്നിട്ട് ആ മനിസ്സനൊന്നും ശോയിച്ചില്ലല്ലൊ.

ലീല:- അച്ഛൻെറ മനസ്സ് എന്തൊന്നില്ലാതെ വിഷമിക്കുകയാണ്. അച്ഛൻെറ പ്രകൃതം കാണുമ്പോഴം എനിക്കുതന്നെ പേടിയാകുന്നു.

കാത:- മോളെ സൈനബാ

സൈന:- എന്താ ബാപ്പാ

കാത:- മോളെ ഞമ്മൻെറ അരപ്പട്ടേലതാ ഒരു അഞ്ചു രൂപ അയിൽനിന്ന് ഒരു മൂന്നു രൂപയെടുത്തു ലീലക്കുട്ടിക്ക് കൊടുക്ക്. (ലീലയോട്) (ശെല്ല് മോളെ അങ്ങട്ട് ശെല്ല്. മോളെ സൈനബാ കൊറച്ച് അരീം കൊടുക്ക്.

സൈന:- കൊടുക്കാം ബാപ്പ (ലീലയോട്) ബാന്ന്. ഇങ്ങട്ട് ബാന്ന് (ലീലയെ അകത്തേക്ക് നിർബ്ബന്ധിച്ചു കൂട്ടിക്കൊണ്ടുപോകുന്നു.)

കാത:— (എഴുന്നേററ്കൊണ്ട്) പടസ്സോൻ തരുന്നതും ബാങ്ങി ബാങ്ങി പൊര നിറഞ്ഞപ്പം പൊരക്ക് തീ പിടിച്ചപോലെയായി. എലിക്കുഞ്ഞിനെപ്പോലത്തെ അഞ്ചാറെണ്ണം പരക്കം പായിയാ. ഇതു കണ്ടിട്ടുണ്ടോ ഇപ്പളത്തോലൊക്കെ പഠിക്കുന്നു. (അകലെ ശ്രദ്ധിച്ചിട്ട് ഉച്ചത്തിൽ വിളിക്കുന്നു) എടാ മൊയ്തീനെ ഞ്ഞിയൊന്ന് അബിടെ നിന്നെ. നിന്നോടൊന്നു ശോയിച്ചോട്ടെ. (ഇറങ്ങി നടക്കുന്നതിന്നിടയിൽ) ബലാലിനെയൊന്നു കാണാനില്ലല്ലൊ.

കർട്ടൻ

## രംഗം 6

[ശേഖറിന്റെ വീട്]

കർട്ടൻ ഉയരുമ്പോൾ രംഗത്ത് ആരുമില്ല. അല്പം കഴിഞ്ഞു അമൂൽനാഥൻ പ്രവേശിക്കുന്നു. പുറത്തു ആരെയും കാണാത്തതിനാൽ അകത്തേക്ക് എത്തിനോക്കുന്നു.

അമു:— (അല്പം ആലോചിച്ചിട്ട്) ഓ......ഈ വീട്ടിൽ ഞാനിതിനുമുമ്പും വന്നിട്ടുണ്ട്. (വീണ്ടും അകത്തേക്ക് എത്തിനോക്കിയിട്ട്) അല്ലാ ഇവിടെയാരുമില്ലേ? ആ പള്ളിക്കൂടത്തിൽനിന്നും

പറഞ്ഞതല്ലോ ഇവിടെ അഞ്ചാറ് പിള്ളേരു ണ്ടെന്നു്. എന്നിട്ട് ഒന്നിനേയും കാണുന്നില്ല ല്ലൊ. (എന്തുവശമുള്ളതു പോലെ ലീല ഒരു പത്രം വെള്ളവുമായി കടന്നു വരുന്നു) ആ......എന്താ അറിയോ?

ലീല:— അറിയില്ല.

അമ്മു:— അറിയരുതു്. അതാണു് നമുക്ക് രണ്ടുപേക്കും നല്ലതു്. ആട്ടെ ശേഖരൻെറ വീടല്ലെയിതു്?

ലീല:— അതെ. (പാത്രം അകത്തുകൊണ്ടുപോയി വെച്ചിട്ട് വീണ്ടും വരുന്നു) എന്താ വേണ്ടതു്?

അമ്മു:— അല്ലാ......ആതിഥ്യമര്യാദയൊന്നും കാണാത്ത തുകൊണ്ടു്.........

ലീല:— എനിക്കീ സാഹിത്യമൊന്നും അറിഞ്ഞുകൂട.

അമ്മു:- അല്ല ഇവിടെയൊന്നു ഇരുന്നു സംസാരി ക്കാൻ........

ലീല:- ഇരിയ്ക്കാൻ......പലകവേണമെങ്കിൽ തരാം.

അമ്മു:— വേണ്ട......വേണ്ട......ഞാൻ നിന്നുകൊണ്ടു് സം സാരിച്ചുകൊള്ളാം.

ലീല:— നിങ്ങൾ വന്ന വിവരം പറഞ്ഞാൽ ഞാനതു ചേട്ടനോടു് പറയാം.

അമ്മു:- സാഹിത്യത്തിൽ പരിചയമില്ലെങ്കിലും നൃത്ത കലയിൽ അഭിരുചിയുണ്ടായിരിക്കും.—ഉണ്ടാ യിരിക്കണം. ഇല്ലെങ്കിൽ ഉണ്ടാക്കണം. (ലീ ലയുടെ മുഖത്തുനോക്കി ചിരിക്കാൻ ശ്രമി ക്കുന്നു.) എന്താ വിരോധമുണ്ടോ?

ലീല:- (ദയനീയസ്വരത്തിൽ) എനിക്കൊന്നറിഞ്ഞു കൂടാ. അനുജത്തി സുഖമില്ലാതെ അകത്തു കിടക്കുകയാണ്. പോരാതെ മറെറാരു അനുജനും അവക്ക് കഷായം വെച്ചുകൊടുക്കണം.

അമ്മു:- കൊടുത്തുകൊള്ളു. വിരോധമില്ല പിന്നെ ഇതിന്നടുത്ത ആ സ്കൂളിൽ ഞാനൊരു ഡാൻസ് ക്ലാസ്സ് തുടങ്ങിയിട്ടുണ്ട്. ഇവിടുത്തെ കുട്ടികളെയെല്ലാം എന്റെ ക്ലാസ്സിൽ അയച്ചുതരണം. അവരൊക്കെ നൃത്തം പഠിക്കട്ടെ.

ലീല:- ഞങ്ങൾക്കൊക്കെ എന്തു നൃത്തമാണ്. ജീവിതംതന്നെ ഒരുതരം നൃത്തമാണ്.

അമ്മു:- ജീവിതവും നൃത്തവും രണ്ടും ഒന്നിച്ചു തുടന്നു പോകാം. സാരമില്ല കുട്ടികളെവിടെ?

ലീല:- രണ്ടുപേക്ക് സുഖമില്ല. മററുള്ളവർ എവിടെയോ പോയിരിക്കുന്നു.

അമ്മു:- എവിടുന്നാണ് സുഖമുണ്ടാവുക. ഇത്ര ചെറുപ്പത്തിൽ ഇത്രയധികം പ്രസവിച്ചാൽ എങ്ങിനെ സുഖം കാണും.

ലീല:- ഞാൻ അവിവാഹിതയാണ്. (അമ്മൽനാഥൻ എമ്പൽ ഇടുന്നതുപോലെയുള്ള ശബ്ദം പുറപ്പെടുവിച്ചു മാറി നിന്നുപോകുന്നു) നിങ്ങൾക്കെന്തു പററി.

അമ്മു:- (വിഷമത നടിച്ചുകൊണ്ട്) അവിവാഹിതകളായ സ്ത്രീകളെ കാണുമ്പോൾ എനിക്കീ സുഖക്കേട് വരും. ഞാൻ പോകുന്നു. കുട്ടികളെ അവിടെ അയച്ചേക്കു. ചുടുവെള്ളത്തിൽ വീ



ണവനാണ്. അതിന്റെ ലക്ഷണമാണ് ഇതാ ഇതു് (മുൻഭാഗത്തെ ഒരു പല്ല് കൊഴിഞ്ഞതു കാണിച്ചുകൊടുക്കുന്നു)

ലീല:- (അല്പം പരുങ്ങലോടെ) എനിക്കകത്തു വേറെ ജോലിയുണ്ട്. നിങ്ങളിപ്പം പൊയ്ക്കോളൂ. (അകത്തേക്കു പോകുന്നു.)

അമൃ:— ഇവിടെ നിന്നാൽ തലചുററും. ഞാൻ പോയേക്കാം നുണമാണ് കാര്യം. (അകത്തു വിളിച്ചു പറയുന്ന മട്ടിൽ) ഞാൻ പോവുകയാണ്. (തിരിഞ്ഞു നടക്കാൻ നോക്കുന്നു. ശേഖർ പ്രവേശിച്ചു അമൃൽനാഥിനെക്കണ്ടു് അയാളെത്തന്നെ തുറിച്ചുനോക്കുന്നു. ശേഖർ നല്ലതു പോലെ കുടിച്ചിട്ടുണ്ട്.)

ശേഖ:- ഏയ്...നീ ആർ...ഹെന്തിനുവന്നു. ഫാ. (ചൂണ്ടുവിരൽ അമൃൽനാഥന്റെ നേരെ ചൂണ്ടി അദ്ദേഹത്തിന്റെ മുഖത്തുതന്നെ തുറിച്ചുനോക്കുന്നു.) ഉം...ഫാ.

അമൃ:— (അല്പം ഭയന്നിട്ടു്) അങ്ങിനെ ചൂണ്ടിക്കൊണ്ടു് തുറിച്ചുനോക്കരുതു്. എനിക്കു തലവേദനവരും.

ശേഖ:- (ഉച്ച ശബ്ദത്തിൽ) നിന്റെ ഡാൻസും, നിഷ്ത്തോം.

അമൃ:— വീടുകളിൽനിന്നുള്ള ഡാൻസ് പഠിപ്പിക്കൽ നിർത്തിയിരിക്കയോ.

ശേഖ:- ഉം...ഫോ ഇവിടെനിന്നും (വീഴാൻ ഭാവിക്കുന്നു വീണ്ടും നേരെ നിന്നു.) അസത്തുക്കൾ.

അമൃ:- (തൊഴുകൈയ്യോടെ) എന്നാൽ ഞാനിറങ്ങാം. (ഭയന്നുകൊണ്ടു് ഇറങ്ങിപ്പോകാൻ ഭാവിക്കുന്നു.)

ശേഖ:- പാടില്ല. നീ ഇവിടുന്നു നൃത്തം ചെയ്യണം. നീ ടാൻസറല്ലെ.

അമു:- (പരിഭ്രമിച്ചുകൊണ്ടു്) അയ്യോ വേണ്ട.

ശേഖ:- വേണം. (വീണ്ടും വീഴാൻ പോകുന്നു.) ഞാനാ പറയുന്നതു്. ഉം....

അമു:- ചിലങ്ക കൊണ്ടുവന്നിട്ടില്ല.

ശേഖ:- വിഷ്ഢി, നിനക്ക നൃത്തമറിയില്ല. ഞാൻ ചെയ്യാം. (സിനിമാപ്പാട്ടിൻെറ രണ്ടു വരിപാടി താളമില്ലാതെ നൃത്തം ചെയ്യുന്നു. ധൃതിയിൽ ലാസർ കടന്നു വരുന്നു.)

ലാസ്:- അല്ല മാഷെ ഞാൻ എവിടെയെല്ലാം അന്വേഷിച്ചു. (നൃത്തത്തിൻെറ ശബ്ദം കേട്ടു പെട്ടെന്നു ഞെട്ടുന്നു സാവധാനത്തിൽ, ശബ്ദം കേട്ട ഭാഗത്തേക്കു് തിരിഞ്ഞുനോക്കുന്നു.) അല്ല്യോ ഇതെന്തൊന്നാ? നമ്മുടെ സെക്രട്ടരിസാറെ നൃത്തം പഠിപ്പിക്കയാണൊ?

ശേഖ:- ഛീ മിണ്ടരുതു്. (രണ്ടുപേരും ഞെട്ടിപ്പോകുന്നു. രണ്ടുപേരുടേയും മുഖത്തു് ഭയം നിഴലിക്കുന്നു. ഡാൻസു് നിർത്തി രണ്ടു പേരേയും മാറി മാറി നോക്കുന്നു.)

ലാസ.- മാഷെ (ഭയന്നുകൊണ്ടു്) ഇതേതാണ് താളം?

അമു:— (അതേ ഭാവത്തിൽതന്നെ) അവതാളമാണ്. നമുക്കു് പോകാം.

ലാസ:- ഛീനക്കഞ്ഞു മാഷേയും കാത്തു വീട്ടിലിരിക്കയാ. (അമുൽനാഥൻ വീണ്ടും ഭയപ്പെടുന്നു.)

അമു:— (ദയനീയസ്വരത്തിൽ) ലാസർ ... (ലാസറുടെ മുഖത്തു നോക്കിനില്ക്കുന്നു.)

ലാസ:- മുതലാളിയും മകനും തിരുവനന്തപുരത്തു പോയിരിക്കയാ. ഇന്നു വന്നില്ലെങ്കിൽ പിന്നെ നേരിൽ കാണാൻ കഴിയില്ല.

ശേഖ:- ഛെടാ രണ്ടുപേരും കടിഷ്ച്ച്വന്നു ഇവിടെ നിന്നു ബഹളം കൂട്ടുകയാ.

ലാസ:- അപ്പഴേ... (ശേഖറിന്റെ അടുത്തേക്ക നീങ്ങി നിന്നു മൂക്കുകൊണ്ടു് മണംപിടിച്ച് അസഹ്യത നടിക്കുന്നു.) കടിച്ചാണ് വരവ്.

ശേഖ:- ശ്ശീ...ഫോടാ. (ലാസർ ഞെട്ടി അമൽനാഥന്റെ പിന്നിലേക്ക നീങ്ങിനിന്നുപോകുന്നു.)

ലാസ:- നമുക്ക പോകാം. ഇവിടെ ഭയങ്കരമാണ്. വീട്ടിൽ വളരെ ശാന്തമാണ്. അവിടെ ലീനക്കു ഞ്ഞു കാത്തുനില്ലുന്നുണ്ടാവും.

അമ:- ഞാൻ പിന്നെ വന്നോളാം.

ലാസ:- ഇവിടെ നിന്നാൽ നമ്മാം മൂന്നുപേരും ഒരു പോലെയായിത്തീരും. നമുക്ക് പോകാം വരു (അമൽനാഥനെ പുറത്തേക്ക ബലമായി പിടിച്ചുകൊണ്ടുപോകുന്നു.)

ശേഖ:- (പൊട്ടിച്ചിരിച്ചുകൊണ്ടു്) രണ്ട്ണ്ടു് കഴുതകാം തമ്മിൽ ഒരു ചുമടിന്നുവേണ്ടി ഓടുന്നു. (വീണ്ടും ചിരിക്കുന്നു. ലീല പ്രവേശിച്ചു ശേഖറിനെ കണ്ടു ശ്രദ്ധിച്ചുനോക്കുന്നു. ശേഖർ ലീലയെ കണ്ടു് തന്റെ വിമ്മിഷ്ടം മറച്ചുപിടിക്കാൻ ശ്രമിക്കുന്നു.) ലീലാ...(വീഴാൻ പോവുന്നു.) മോളെ.

ലീല:- (തൊണ്ടയിടറിക്കൊണ്ടു്) അച്ഛാ...ഇതു വേണ്ടായിരുന്നു.

ശേഖ:— നീയെന്നെ തെററിധരിഷ്ക്കരുതു്. ഞാനല്പം കടിഷ്ച്ചുപോയി.

ലീല:- (കരഞ്ഞുകൊണ്ടു്) ഞാനിതു വിചാരിച്ചതല്ല. പട്ടിണികിടന്നു ഒരു കുടുംബം നശിക്കുമ്പോഴം അച്ഛനെങ്ങിനെ ഇതു കുടിക്കാൻ തോന്നി.

ശേഖ:- എനിക്കിപ്പോഴം വളരെ ഷുകം തോന്നുന്നു. നീയും കുടിഷ്ക്കണം. എന്നാൽ നിനക്കും ഷുകം തോന്നും.

ലീല:- രണ്ടു പേർ സുഖമില്ലാതെ അകത്തു കിടക്കുന്നു. അവക്കു മരുന്നു വാങ്ങാൻവേണ്ടി പോയ അച്ഛനാണിതു്. (പൊട്ടിക്കരഞ്ഞുകൊണ്ടു്) മുക്കററം കുടിച്ചു കയറിവന്നിരിക്കുന്നതു്.

ശേഖ:- (സ്തബ്ധനായിട്ടു്.) ലീലാ...മരുന്നു വാങ്ങാൻ പോയ ഞാൻ കുടിഷ്ച്ചുപോയി. ഞാൻ കുഷ്ററവാളി. എനിക്കു മാപ്പു്.

ലീല:- ഇതിലും ഭേദം മരിക്കുന്നതാണു് നല്ലതു്. ദൈവം എന്നെയങ്ങു വിളിച്ചിരുന്നെങ്കിൽ എത്ര ഭാഗ്യമായിരുന്നു.

ശേഖ:- മോളെ...ഞാൻ കുടിഷ്ച്ചതല്ല. എന്നെ കുടിഷ്പ്പിച്ചതാണു്. കടം ചോദിച്ചിട്ടു് ആരും തന്നില്ല. (പോക്കററിൽനിന്നും ആറൌൺസു് കുപ്പി പുറത്തേക്കു വലിച്ചെടുത്തു ലീലയുടെ നെരെ നീട്ടിപ്പിടിച്ചുകൊണ്ടു്) ഇതാ ഇതു കുട്ടികൾക്കു കൊടുക്കു. അവർ കുടിഷ്ക്കട്ടെ. ഇതു കുടിഷ്ച്ചാൽ അവരുടെ രോഗം മാറും.

ലീല:- (ഞെട്ടിവിറച്ചുകൊണ്ടു് ശേഖറിൻെറ മുഖത്തു് തന്നെ തുറിച്ചുനോക്കുന്നു.) വേണ്ട. (ഉറച്ച സ്വര

ത്തിൽ) ഇതു ഞാൻ സമ്മതിക്കില്ല. ഇതു ഞാനവരെക്കൊണ്ട് കുടിപ്പിക്കില്ല.

ശേഖ:- കുടിപ്പിക്കണം... ഞാൻ വളരെ കഷ്ടപ്പെട്ടു കൊണ്ട് വന്നതാണ്. ചോദിച്ചിട്ടു ആരും തന്നില്ല. ബലം പ്രയോഗിച്ച് എടുത്തതാണ്. ഇതു കുടിപ്പിച്ചാൽ രോഗം മാറും.

ലീല:- വേണ്ട ഇനി ഈ വീട്ടിലുള്ളവരാരുംതന്നെ ഇതു കുടിക്കാൻ പാടില്ല. (ഉറച്ച സ്വരത്തിൽ) ഇതു അച്ഛൻ കുടിപ്പിക്കയാണെങ്കിൽ ഈ വീട്ടിനു തീ കൊളുത്തി സകലതിനേയും ഞാൻ ചുട്ടെരിച്ചുകൊന്നുകളയും. ഉം... അതു വലിച്ചെറിയൂ. ആ മദ്യം വലിച്ചെറിയൂ. ഈ വീട്ടിന്നകത്ത് കയററാൻ ഞാൻ സമ്മതിക്കില്ല.

ശേഖ:- (സ്വബോധം വീണ്ടെടുത്തവനെപ്പോലെ കുപ്പിയിൽത്തന്നെ തുറിച്ചുനോക്കിക്കൊണ്ട്) മദ്യം... (ലീലയുടെ നേരെ തിരിഞ്ഞിട്ട് ദയനീയസ്വരത്തിൽ) ലീലാ...ഇതു മദ്യമല്ല. മരുന്നു. ഡോക്ടരുടെ മരുന്ന്. (കുപ്പിയിൽത്തന്നെ വീണ്ടും നോക്കിയിട്ട്, തൊണ്ടയിടറിക്കൊണ്ട്) ഇതു മദ്യമല്ല മോളെ, മരുന്നാണ്.

ലീല:- (ഇടറിയ സ്വരത്തിൽ) അച്ഛാ... (മുഖത്ത് ദയനീയഭാവം നിഴലിക്കുന്നു ശേഖറിൻെറ മുഖത്തു തന്നെ നോക്കുന്നു)

ശേഖ:- ഡോക്ടറിൽനിന്നും തഞ്ചത്തിൽ ചീട്ട് വാങ്ങി മരുന്നിനു പണം കൊടുക്കാതെ എടുത്തോടിയതാണ്. ഞാനൊരു തെററു ചെയ്തു മോളെ. ഈ മരുന്നു അവർക്കു കൊടുക്കു. (ലീലയുടെ

കൈയ്യിൽ ബലമായി കപ്പി പിടിപ്പിക്കുന്നു.)
ഉം....ഈ മരുന്നു കൊടുക്കു മോളെ.

ലീല: (കരഞ്ഞുകൊണ്ടു്) വേണ്ട. ജീവിതം നശിച്ചു പോകട്ടെ. അപ്പാ എന്തായാലും ഈ തൊഴിൽ വേണ്ടായിരുന്നു.

ശേഖ:- (ഉച്ചത്തിൽ) മോളെ... ലീലാ...

ലീല:- മദ്യപാനവും അതോടൊന്നിച്ചു കളവും. (കണ്ണു കറം തുടക്കുന്നു.)

ശേഖ:- ലീലാ എനിക്കു മാപ്പു തരു. എന്നെ കടിഷ്പിച്ചതാണ്. കടിഷ്ച്ചപ്പോറം പരമസുഖം. മോളെ ഞാനും ഒരു മനുഷ്യനായി ജീവിക്കട്ടെ. വേണ്ട നീ അവക്കു മരുന്നു കൊടുക്കേണ്ട. ഞാൻ കൊടുത്തുകൊള്ളും. (ലീലയുടെ കൈയ്യിൽ നിന്നും കപ്പി പിടിച്ചുപററി വേച്ചുവേച്ചു അകത്തേക്കു പോകുന്നു. ലീല പൊട്ടിക്കരഞ്ഞു പോകുന്നു.)

കർട്ടൻ

## രംഗം 7

[ലോനപ്പൻ മുതലാളിയുടെ വീടു്]

ലീന ഒരു ശോകഗാനം പാടുന്നു. ലാസർ പ്രവേശിച്ചു് ഷ്ലയനക്കി അകലെ നില്ലുന്നു. ലീന ലാസറെക്കണ്ടു് പാട്ടു നിത്തി എഴുന്നേററു നില്ലുന്നു.

ലീന:— ലാസർ......ഞാനൊന്നു ചോദിച്ചാൽ നിങ്ങളെന്നോട് സത്യം പറയുമോ?

ലാസ:— എത്ര വേണമെങ്കിലും പറയാം.

ലീന:— ആ ഡാൻസുമാസ്റ്ററോട് ഇവിടംവരെ വരാനൊന്നു പറയാമായിരുന്നില്ലെ. നിങ്ങാക്കൊന്നു അയാളെ അന്വേഷിക്കാമായിരുന്നില്ലെ.

ലാസ:— അന്വേഷിച്ചു. ഞാൻ കയ്യാലെ പിടിച്ചെടുത്തതായിരുന്നു. പിന്നെ (സ്വകാര്യം പറയുന്ന മട്ടിൽ) അയാറം മയെന്നിട്ടാണ് ഇവിടെ വരാത്തതു്. ഇപ്പഴ് മിക്കസമയവും അവിടെയാ!...

ലീന:— എവിടെ?

ലാസ:— നമ്മുടെ പഴയ സെക്രട്ടറിയുടെ വീട്ടിൽ...ആ വീട്ടിൽവെച്ചാ ഞാൻ കണ്ടു പിടിച്ചതു്.

ലീന:— (അല്പം പതറിച്ചയോടെ) അപ്പോറം...അവിടെ ആരെയാണ് പാഠിപ്പിക്കുന്നതു്? ആ വീട്ടിൽ നല്ല പെൺകുട്ടിയുണ്ടോ? പ്രായം തികഞ്ഞവളാണോ? എന്നെപ്പോലെ സൗന്ദര്യമുണ്ടോ? നല്ലതുപോലെ ഡാൻസ് ചെയ്യാനറിയാമോ? അവറം ഡാൻസുമാസ്റ്ററെ സ്നേഹിക്കുന്നുണ്ടോ? (വികാരതരളിതയായിട്ടു്) ലാസർ......അവർ തമ്മിൽ സ്നേഹത്തിലാണോ?

ലാസ:— ഇതെന്തൊരു ചോദ്യമാണ്. ഞാനങ്ങു പേടിച്ചുപോയല്ലോ. അവിടെയാരും ഈ തൊഴിൽ ശീലിച്ചവരില്ല. നൃത്തം പഠിപ്പിക്കുന്നതു് സ്കൂളിൽവെച്ചാണ്. കുട്ടികളെ ക്ഷണിക്കാൻവേണ്ടി വന്നതാണവിടെ.

ലീനാ:- അത്രയേയുള്ളൂ?

ലാസ:- (അതെയെന്നു തലയാട്ടിക്കൊണ്ടു) അതിലപ്പുറമൊന്നുമില്ല (ദൃഢസ്വരത്തിൽ) ഡാൻസുമാസ്റ്ററെ ഞാൻ കൊണ്ടുവരും. അതിനൊക്കെ വിദ്യ എന്റെ കയ്യിലുണ്ട്. അല്ലാ കുഞ്ഞേ......ഈ പെണ്ണെന്നു പറഞ്ഞാ എന്തൊന്നാ? കുഞ്ഞിനറിയോ? വെട്ടുപോത്തിനേക്കാളും കഷ്ടമാ. അത്തരം നാലെണ്ണത്തിനെ മെരുക്കിയെടുത്തവനാ ഈ ലാസർ.

ലീനാ:- (ആശ്ചര്യഭാവത്തിൽ) ലാസക്ക് നാലു ഭാര്യമാരുണ്ടോ?

ലാസ:- (ചിരിച്ചുകൊണ്ട്) ഒരെണ്ണത്തിനെയെ കല്യാണം കഴിച്ചുള്ളൂ. കൈരേഖയിൽ നാലിന്റെ യോഗമുണ്ടെന്നറിഞ്ഞു. ഉടനെ പ്രേമലേഖനം മുഖേന റിക്രൂട്ട് ചെയ്യുതാണ് മറ്റെല്ലാം. ഈ പെൺജാതിയോട് കളിച്ചാൽ നരകത്തിലോട്ടാ പോക്ക്. (അല്പം ഇടറിയ സ്വരത്തിൽ) അങ്ങിനെയല്ല്യോ ഞാനിവിടെയെത്തിയതു്.

ലീനാ:- ലാസർ പറഞ്ഞതു് വാസ്തവമാണ്. ഈ സ്ഥലം എനിക്കും ഒരു നരകമായി തോന്നുന്നു. ഈ നരകത്തിൽനിന്നു് ഒന്നു രക്ഷപ്പെട്ടെങ്കിൽ...... ലാസർ, നിങ്ങളും കൂടുതലൊന്നു ശ്രദ്ധവെക്കണം.

ലാസ:- അതുണ്ട്. അല്ലെങ്കിൽ എന്റെ പെടാപ്പാടി കാണേണമായിരുന്നില്ല. (ഗൗരവത്തിൽ) നാലെണ്ണത്തിനേയും ഞാൻ......

ലീനാ:- (ഉച്ചത്തിൽ) ലാസർ...... (ഗൗരവത്തിൽ) ഞാൻ എന്റെ കാര്യമാണ് പറഞ്ഞതു്. (അല്പം

താഴ്ന്ന സ്വരത്തിൽ) ഞാൻ നിങ്ങളോട് മാത്രം പറയുകയാണ്. ഞാനദ്ദേഹത്തെ സ്നേഹിച്ചുപോയി. എന്റെ ഹൃദയത്തിൽ നിന്നും ആ രൂപത്തെ മാററിനിർത്താൻ സാദ്ധ്യമാവുന്നില്ല.

ലാസ:- സാദ്ധ്യമല്ലെന്നെനിക്കറിഞ്ഞുകൂടെ. പക്ഷെ, കുഞ്ഞിന്റെ അപ്പച്ചനും ചേട്ടനും ഈ ബന്ധത്തിന്നെതിരാണല്ലോ.

ലീനാ:- അതൊക്കെ ഓർമ്മയുണ്ട്. (കാതർ പ്രവേശിച്ചു ഒരു വശത്തു ഒതുങ്ങിനില്ക്കുന്നു.)

ലാസ:- (കതറുടെ നേരെ തിരിഞ്ഞു) ആ വന്നല്ലോ വന്നല്ലോ. എടോ നീ ഇവിടത്തെ കമ്പനിയിലെ പ്രവർത്തിക്കാരനല്ലെ. കൂടാതെ കുടിയാനും. വരുമ്പോഴം കുറച്ചെന്തെങ്കിലും കാഴ്ച വെക്കാൻ? അല്ലെങ്കിൽ അതൊന്നും വേണ്ട. നിന്റെ വടക്കെ ഭാഗത്തു കുലച്ച പഴുക്കാറായ ഒരു വാഴക്കുലയുണ്ടല്ലോ. (നുണച്ചിറക്കികൊണ്ട്) അതെങ്കിലും വെട്ടിയെടുത്തു പോരാമായിരുന്നില്ലെ? ഹൊ...നാണമില്ലാതെ കേറിയങ്ങു വരുന്നൊരു വരവ്. നിന്റെ വരവു കണ്ടാൽ നീയാണ് ഇവിടത്തെ മുതലാളിയെന്നു തോന്നിപ്പോകുമല്ലോ. കുറച്ചൊക്കെ ലജ്ജ വേണം ഇങ്ങനെയങ്ങു കേറി വരാൻ. (ലീനയുടെ മുഖത്തു നോക്കുന്നു. ലീനയുടെ മുഖഭാവം കണ്ടു പരുങ്ങിനില്ക്കുന്നു.)

കാത:- (ഗൗരവത്തിൽ) ഇതൊക്കെ ശോദിക്കാൻ ങ്ങിങ്ങള് ആരാ? അല്ല ങ്ങിങ്ങള് ആരാണ്...? (ലാസർ പരിഭവം നിറഞ്ഞ മുഖഭാവത്തോടെ വീണ്ടും ലീനയുടെ മുഖത്തു നോക്കുന്നു.)

ലീന:- കാതർ നല്ലവനാ. മററുള്ളവർ അദ്ധ്വാനിച്ചുണ്ടാക്കിയതു നമ്മളെന്തിനു് ചൂഷണം ചെയ്യുന്നു. നമുക്കൊരു വാഴക്കുലെ വേണമെങ്കിൽ വില കൊടുത്തു മേടിക്കാമല്ലോ.

ലാസ:- (ചിരി വരുത്തിക്കൊണ്ടു്) കുഞ്ഞു ഒരു സോഷ്യലിസ്റ്റു്ആശയക്കാരിയാണല്ലോ.

ലീന:— കാതർക്കെന്തു വേണം? അപ്പച്ചനെ കാണാനാണോ വന്നിരിക്കുന്നതു്.

കാത:— അതെ കുഞ്ഞെ. എനിക്കൊരു സങ്കടമുണ്ടു്. അതു പറയാൻ ബേണ്ടിയാ ഞമ്മ ബന്നതു്. കുഞ്ഞിനും കുഞ്ഞിന്റെ അപ്പച്ചനും അതു സമ്മതമായിരിക്കും. പക്കെങ്കില്...

ലീന:— പക്ഷെങ്കില്...?

ലാസ:- പക്ഷെങ്കില് എനിക്കു് സമ്മതമില്ലെന്നാ കാതറിന്റെ വിചാരം. ഞാനത്ര നീചനൊന്നുമല്ല കാതറെ.

കാത:— ഞിങ്ങള് മൂണ്ടാണ്ടിരിക്കീനേ (ലീനയുടെ നേരെ തിരിഞ്ഞിട്ടു്) പക്കെങ്കില് കുഞ്ഞിന്റെ ചേട്ടനുണ്ടല്ലോ അയാൾക്കു് എന്നോടെന്തോ ഒരു ബിരോധം. എന്നെ കമ്പനീന്നു പിരിച്ചുവിടുന്നു ഇന്നലെയും കൂടി പറഞ്ഞു. (അല്പം ദേഷ്യത്തിൽ) ഞമ്മ പൊര ഒയിഞ്ഞു കൊടുക്കണംപോലും. (കൂടുതൽ ദേഷ്യത്തിൽ) ഞമ്മന്റെ മോളോടു് ബേണ്ടാത്തതു് കാണിച്ചിട്ടു പിന്നേം ഞമ്മന്റെ മേലാ കേററം. (താക്കീതെന്നവണ്ണം) പാവങ്ങളോടു കളിച്ചാൽ അവർക്കൊന്നും നോ

ക്കാനില്ല. പിന്നെ പുടിച്ചാ കിട്ടുലാന്നു മൊ
ച്ചോളീ—ഏതു്?

ലീന:- കാതർ ക്ഷമിക്കെ. ഞാനിതെല്ലാം അപ്പച്ചനോടു് പറയാം. അപ്പച്ചൻ നിങ്ങാക്കെ എതിരു നില്ലില്ല.

കാത:- മൊതലാളിയെ ഞമ്മക്കെ നല്ല പുടിയുണ്ടു്. ഞമ്മളെല്ലാം ഒന്നായിട്ടു കളിച്ചു ബളന്നതാ. മൊതലാളി ഞമ്മനെ മറക്കൂല. പക്കെങ്കിലു് ആമോന്തനല്ലോ. നിങ്ങളെ ചേട്ടൻ. അത്തു മറൊന്നാ. ഞമ്മളെ നാവിന്നു അതിന്റെ പേരു് പുറത്തു ബരണ്ട.

ലീന:- കാതർ ഒന്നുകൊണ്ടും പേടിക്കേണ്ട. അപ്പച്ചൻ വന്നാൽ കാതർക്കുവേണ്ടി ഞാൻ പറയും.

ദാസ്:- (പുഞ്ചിരിച്ചുകൊണ്ടു) കാതർക്കു മനസ്സമാധാനമായി. ഇനി പോയിട്ടു് സമാധാനത്തോടെ ഉറങ്ങാമല്ലോ.

ലീന:- കാതർ ഖാ നിങ്ങളുടെ വീട്ടിന്നടുത്തെങ്ങാനും ഒരു ഡാൻസ്ക്ലാസ്സു തുടങ്ങിയിട്ടുണ്ടോ?

കാത:- എന്തോ... ഞമ്മക്കെ ഈ ടേൻസും, ടീൻസും ഒന്നും പുടിയില്ല കേട്ടോ.

ദാസ്:- കാതർക്കു ഡാൻസു പടിയുമോ എന്നല്ല ചോദിച്ചതു്. ആ ഡാൻസുമാസ്റ്റർക്കു് ഡാൻസു അറിയുമോ എന്നാണു ചോദിച്ചതു്. (തെളിഞ്ഞു നിന്നു ലീനയുടെ മുഖത്തു നോക്കുന്നു. ലീനയുടെ മുഖഭാവം കണ്ടു മുഖം അല്പം വികൃതമാകുന്നു.)

ലീന:— (ദേഷ്യഭാവത്തിൽ) മാസ്റ്റർക്ക് ഡാൻസ് അറിയില്ലെങ്കിൽ അവരെ പഠിപ്പിക്കാൻ ലാസറെ വിളിക്കില്ല. (ഫിലിപ്പ് പ്രവേശിച്ച് മൂന്നു പേരേയും മാറിമാറി നോക്കുന്നു. മുഖത്തു ദേഷ്യം വഴിക്കുന്നു.)

ഫിലി:— (രൂക്ഷമായിട്ട് തന്നെ മൂന്നുപേരെയും മാറിമാറി നോക്കിക്കൊണ്ട്) എന്താണിവിടെ? ഇതു ചച്ചാ ക്ലാസ്സാണോ? (കാതറുടെ നേരെ തിരിഞ്ഞിട്ട്) ഉം...എന്തിനു വന്നു? എന്താ...നിന്റെ പിന്നിലുള്ള ആരാധകരും മററും നിന്നെ ഉപേക്ഷിച്ചോ

കാത:— ഞങ്ങടെ പിന്നിലാരുമില്ല. ഞങ്ങക്കതിന്റെ ആവശ്യവുമില്ല.

ഫിലി:— പിന്നെ!... കാര്യം സമ്മതിച്ചെന്നോ. ശരി. എന്നാൽ നാളെ വന്നോളൂ. നിന്നെ ജോലിയിൽനിന്നും പിരിച്ചുവിടാതെയും ചെയ്യാം. വേണമെങ്കിൽ കുറച്ചു പണവും തന്നേക്കാം.

കാത:— ഞങ്ങക്കൊന്നു വലിയ മുതലാളിയെ കാണണം

ഫിലി:— (ദേഷ്യത്തിൽ അതേ സമയം പുച്ഛരസത്തോടു കൂടി) വലിയ മുതലാളി—എടോ വലിയ മുതലാളി വിചാരിച്ചാൽ ഇതിലൊന്നും ചെയ്യാൻ കഴിയില്ല.

കാത:— മൊതലാളി......ആ പൊര ഒഴിഞ്ഞു തന്നിട്ട് ഞാനും ഞങ്ങടെ മോളും എങ്ങിടെ പോകും.

ഫിലി:— എന്നാലെ നീയൊക്കെ പഠിക്കുള്ളു.

ലീന:— ചേട്ടൻ എന്തിനാണ് കാതറുടെ വീടൊഴിപ്പിക്കുന്നത്. നമുക്ക് അല്ലാലും ആ വീടിന്റെ

ആവശ്യമൊന്നുമില്ലല്ലോ. ഇപ്പോഴത്തെ നിയമ പ്രകാരം നമ്മാം അതു" കാതക്കുതന്നെ കൊടു ക്കേണ്ടി വരും.

ഫിലി:- (ഉച്ചത്തിൽ) ലീനാ...നീ വീട്ടുകാര്യങ്ങളിൽ മാത്രം ശ്രദ്ധിച്ചാൽ മതി.

ലാസ:- അതിലല്ലം ഡാൻസും പാട്ടും വകകൈവളൂി ക്കണം സാറെ. അല്ലെങ്കിൽ ആ കലയുടെ കൂമ്പടഞ്ഞുപോകും.

ഫിലി:- (ദേഷ്യത്തിൽ) ലാസർ. നീ പോ അകത്തു്.

ലാസ:- (അതേ സ്വരത്തിൽ കാതറുടെ നേരെ തിരി ഞ്ഞിട്ടു്) കാതറെ നീ ആ വീടൊഴിഞ്ഞു തരണം.

ഫിലി:- (കൂടുതൽ ദേഷ്യത്തിൽ) ഷട്ടപ്പ്‌ ഇതിൽ വേ ലക്കാരൻ ഇടപെടേണ്ട ആവശ്യമില്ല.

ലാസ:- അപ്പോഠം കാതറുടെ വീടു്ഒഴിപ്പിക്കേണ്ടന്നോ?

ഫിലി:- അതെനിക്കറിയാം.

ലാസ:- ഒഴിയാത്തതു് പലതുമുണ്ടിവിടെ. അടുക്കള ക്കാരി നാണിയെ ഒഴിപ്പിച്ചില്ലെങ്കിൽ ഇവി ടെ സംഘട്ടനാത്മകമായിരിക്കും.

ഫിലി:- (ഉച്ചത്തിൽ) ലാസർ. പോ അകത്തു. ഓരോ രോ തെണ്ടികളെ വലിച്ചുകേററിക്കൊണ്ടുവന്നി രിക്കുന്നു.

ലാസ:- ഞാൻ പോയേക്കാം. പക്ഷേ ഇതിന്റെ യൊക്കെ അന്ത്യം ആത്മഹത്യാപരമായിരിക്കും (പോകുന്നു.)

ഫിലി:- (കാതറുടെ നേരെ തിരിഞ്ഞിട്ട്) ഹെ...മിസ്റ്റർ ഒരാഴ്ചയ്ക്കുള്ളിൽ ആ വീടൊഴിഞ്ഞുതന്നില്ലെങ്കിൽ ആ വീട്ടിന്നു ഞാൻ തീ കൊളുത്തും. സൂക്ഷിച്ചോ! നിന്റെയും എന്റെയും ശക്തി അവിടെ കാണാം. (ധൃതിയിൽ നടന്നു അകത്തേക്ക് പോകുന്നു.)

ലീന:- (ഫിലിപ്പ് അകത്തേക്ക് പോയെന്നു മനസ്സിലാക്കി കാതറുടെ നേരെ തിരിഞ്ഞിട്ട്) കാതക്കാ ചേട്ടൻ എന്തോ പറഞ്ഞുകൊള്ളട്ടെ. അപ്പച്ചനോട് ഞാൻ എല്ലാം പറയാം. ആ വീട് ഒരിക്കലും നിങ്ങൾ ഒഴിഞ്ഞുതരേണ്ട. മാത്രമല്ല, അതു നിങ്ങൾക്ക് അവകാശപ്പെട്ടതുമാണ്.

കാത:- ഞമ്മള് ബന്നിട്ട് ബലിയ മുതലാളിയെ കണ്ടില്ലല്ലോ. പണക്കാരൊക്കെ പാവങ്ങളുടെ പൊരേല് ബന്നിട്ട് പെൺകുട്ട്യേളോട് ബെടക്ക് കളിക്കാമെന്നുള്ള ബിചാരം കൊച്ചുമുതലാളീന്റെ മനസ്സിലിരുന്നോട്ടെ. ആ ബെടക്ക പൂതിയുണ്ടല്ലോ അതു ബെടക്കതന്നെയാണെന്നു ബെച്ചോളീ. ഏതു്? (കൂടുതൽ ദേഷ്യത്തിൽ) പാവങ്ങളുടെ പൊര ചുട്ടെരിച്ചുകളയുംപോലും. അതു തന്നെയാ ഞമ്മക്കും കാണേണ്ടതു്. ചുട്ടെരിക്കാൻ ബെരാൻ പറ. ഞമ്മള് അബിടത്തന്നെ നിക്കാം. ആ തീക്കളിയൊന്നു കാണാലോ. (രൂക്ഷമായ നിലയിൽ അകത്തേക്ക് നോക്കിയിട്ട് ധൃതിയിൽ പുറത്തേക്ക് നടന്നു മറയുന്നു. ലീന പകച്ചു നില്ക്കുന്നു.)

കർട്ടൻ

## രംഗം 8

[ഊടുവഴി]

കർട്ടൻ ഉയരുമ്പോൾ ഒരു കുട്ടിയുടെ പാട്ട് അല്പം അകലെ നിന്നു കേൾക്കുന്നു. ക്രമേണ ആ ശബ്ദം അടുത്തടുത്തു വരുന്നു. പത്തു വയസ്സുള്ളൊരു ബാലൻ അന്ധനായി അഭിനയിച്ചു പ്രവേശിക്കുന്നു. ആകെ കുട്ടികൾ മൂന്നു പേരുണ്ട്. ഇവരെ ഒന്നാമൻ, രണ്ടാമൻ, മൂന്നാമൻ എന്നിങ്ങനെ വിളിക്കാം. ഒരോരുത്തരും ഓരോ വേഷത്തിലാണ് പ്രവേശിക്കുന്നതു്. ഒന്നാമൻ അന്ധനായിട്ട് പ്രവേശിച്ചു രണ്ടുമൂന്നു വരി പാടിക്കഴിയുമ്പോഴേക്കും അമൃൽനാഥൻ ആ വഴിയേ കടന്നുവരുന്നു.

ഒന്നാ:- (കൈനീട്ടിയിട്ട്) ഞാൻ പാവമാണേ. എന്തെങ്കിലും തരണം. ഒരു കുടുംബം പട്ടിണിയാണ്.

അമൃ:- എടാ നിന്നെ എവിടെയോ കണ്ടമാതിരി തോന്നുന്നല്ലോ.

ഒന്നാ:- മൊതലാളി; ഞാനൊരു തെണ്ടിയാണ്. പല സ്ഥലത്തും പോകാറുണ്ട്. ഈ കണ്ണു പൊട്ടനെയൊന്നു സഹായിക്കൂ. നിങ്ങൾക്കു പുണ്യം കിട്ടും.

അമൃ:- നീയാണോ ഇപ്പോൾ പാടിയതു്.

ഒന്നാ:- അതെ. ഞാൻ പാവമാണേ. രണ്ടു ദിവസമായി ആഹാരം കഴിച്ചിട്ട്. വല്ലാതെ വിശക്കുന്നു.

അമൃ:- (കീശയിൽ തപ്പിനോക്കി ഇരുപത്തിയഞ്ചു പൈസ എടുത്തു കൊടുത്തിട്ട്) ഇതാ വല്ലതും കഴിച്ചോളൂ. പോ.

ഒന്നാ:- (അമൃതനാഥൻ കാണാതെ പൈസ നല്ലതു പോലെയൊന്നു നോക്കിയിട്ടു കീശയിൽ ഇടുന്നു. പോകുന്നു.)

അമൃ:- ഏയ് കുട്ടീ. അവിടെ നില്ലൂ. (ഒന്നാമൻ തിരിഞ്ഞു നില്ക്കുന്നു.) നിനക്കു പാടാനറിയാം അല്ലെ.

ഒന്നാ:- ദൈവസഹായം കൊണ്ട് പാടും

അമൃ:- എനിക്കൊരു പാട്ടുകാരനെ വേണം. എന്റെ നൃത്തനാടകത്തിന് പിന്നണി പാടാനാണ്

ഒന്നാ:- ഞാൻ വരാം. (അല്പം ആലോചിച്ചതിനു ശേഷം.) അല്ലെങ്കിൽ വേണ്ട എന്റെ സ്വരം നന്നാവില്ല.

അമൃ:- എനിക്കതുമതി. എന്റെ ഡാൻസ് ക്ലാസ്സ് എവിടെയാണെന്നറിയാമോ.

ഒന്നാ:- അറിയാം ശരി ഞാൻ വരാം.

അമൃ:- മിടുക്കൻ. (ആഹ്ലാദത്തോടെ) അന്ധനായൊരു പാട്ടുകാരൻ. പബ്ലിസിററിക്കൊരു ചാൻസ് (വാച്ചിൽ നോക്കിയിട്ട്) ഓ സമയം വൈകി. നാളെത്തന്നെ വരണം. ചാർജ്ജൊക്കെ അവിടെനിന്ന് തീരുമാനിക്കാം. എന്നാൽ ഞാൻ വരട്ടെ. (പോകാൻ ഭാവിക്കുന്നു. എതിർവശത്തുകൂടി മുടന്തനായ രണ്ടാമൻ പ്രവേശിക്കുന്നു. രണ്ടുതോളിൽ വടിയൂന്നിക്കൊണ്ട്,

ള്ളിത്തുള്ളി വന്നിട്ട് അമൃൽനാഥന്റെ മുമ്പി ൽ നില്ക്കുന്നു. അമൃൽനാഥൻ ദ്വേഷ്യഭാവത്തിൽ അവനെ നോക്കുന്നു.)

രണ്ടാ:- സാറെ— വിശന്നു ചത്തുപോകും. വല്ലതും തരണം (ദയനീയമായ നിലയിൽ അമൃൽനാഥ ന്റെ നേരെ കൈ നീട്ടുന്നു. ഒന്നാമൻ രംഗത്തു നിന്നും മാറി നില്ക്കുന്നു.)

അമൃ:- (മുഖം വികൃതമാക്കിക്കൊണ്ട്.) എന്റെ കയ്യിൽ ഒന്നുമില്ല.

രണ്ടാ:- ഞാൻ പാവമാണെ.

അമൃ:- നിന്നെയൊക്കെ രക്ഷിക്കാൻ പല സ്ഥാപനങ്ങ ളുമുണ്ടിവിടെ. അവരുടെയടുത്തു ചെല്ലുക. ഈ സ്ഥലം യാചകനിരോധന മേഖലയാണ്. (മൂന്നാമൻ പ്രവേശിക്കുന്നു. കാലിനു വലി യൊരു വ്രണമാണവനുള്ളത്.)

മൂന്നാ:- (വളരെയധികം വേദന അനുഭവിക്കുന്നതുപോ ലെ അഭിനയിച്ചിട്ട്) അയ്യോ വല്ലതും തരണേ

അമൃ:- (ദ്വേഷ്യത്തിൽ) എടാ നിന്നെയൊക്കെ ആരു വരു ത്തിയിവിടെ. നാശങ്ങൾ. ഒരു ഭാഗത്തു കുരു ടൻ, മറ്റൊരു ഭാഗത്ത് മുടന്തൻ. മൂന്നാമനെ ചൂണ്ടിക്കാണിച്ചിട്ട്) പിന്നെയിതാ ഒരു ജന്തു വും. (കൂടുതൽ ദ്വേഷ്യത്തിൽ) പോടാ ഇവിടുന്നു നാശങ്ങൾ തെണ്ടി ശീലിച്ചുപോയി. (ധൃതി യിൽ നടന്നു മറയുന്നു.)

അമൃൽനാഥൻ പോയെന്നറിഞ്ഞു മൂന്നു പേരും അടു ത്തുവന്നു സാധാരണ രീതിയിൽ നിന്നുകൊണ്ട് അന്ന

ത്തെ പിരിവ് എണ്ണിത്തിട്ടപ്പെടുത്തുന്നു. പെട്ടെന്നു ഒരു ശബ്ദം കേട്ട ആരോ വരുന്നുണ്ടെന്നു മനസ്സിലാക്കി. അവർ പഴയനിലയിൽതന്നെ നില്ക്കുന്നു. പെട്ടെന്നു ലീല കടന്നുവരുന്നു. എല്ലാവരും ഭാവം മാററി അമ്മാ വല്ലതും തരണേ എന്നു പറഞ്ഞുപോകുന്നു. ചേച്ചിയാണെന്നു കണ്ട് എല്ലാവരും സ്തംഭിച്ച നില്ക്കുന്നു. ലീല എല്ലാവരേയും മാറിമാറി നോക്കുന്നു. കണ്ണിൽ വെള്ളം നിറയുന്നു.

ലീല:— (ഹൃദയവേദനയോടെ) എടാ എന്താണിതൊക്കെ

ഒന്നാ:— (താഴ്ന്ന കണ്ണുകളോടെ ലീലയെ നോക്കിക്കൊണ്ട്) ചേച്ചി ഞങ്ങടെ ഇന്നു ഈ ഭാഗത്തൊട്ടാണ് നീങ്ങിപ്പോയത്.

രണ്ടാ:- ഞാൻ ഇവരോട് പറഞ്ഞിരുന്നു. നമ്മടെ വളരെ അകലെപ്പോയി ഈ ജോലി ചെയ്താൽ മതിയെന്ന്.

ലീല:— (തൊണ്ടയിടറിക്കൊണ്ട്) ഈശ്വരാ നിങ്ങളൊക്കെ ഇങ്ങിനെ തെണ്ടിക്കിട്ടുന്ന കാശാണോ എനിക്ക കൊണ്ടത്തരുന്നത്? എന്തു ചെയ്യാം. നമ്മളെയൊക്കെ തെണ്ടികളാക്കിയ......(വികാരഭരിതയാവുന്നു.) ഇല്ല ഞാനതു പറയുന്നില്ല. വരു, നമുക്ക വീട്ടിലേക്ക പോകാം.

ഒന്നാ:- ചേച്ചി പോയ്ക്കോളൂ. ഞങ്ങടെ പിന്നാലെ വന്നോളാം.

ലീല:— ഈ മരുന്നു വേഗം കൊണ്ടുകൊടുക്കണം. വരു നമുക്ക് വീട്ടിലേക്ക പോകാം. (ദീർഘനിശ്വാസമിടുന്നു.) ഞാൻ വേഗം നടക്കാം. (വേഗത്തിൽ നടന്നുപോകുന്നു.)

ഹന്നാ;- (അകലെ ശ്രദ്ധിച്ചിട്ട്) വന്നോട്ടെ. അതാ ഒരു പണക്കാരനും അയാളുടെ ഭാര്യയും പോകുന്നു. എന്തെങ്കിലും കിട്ടിയേക്കും. എല്ലാവരും വന്നോട്ടെ. ആദ്യം ഞാൻ തന്നെ പോകാം. (ഓരോരുത്തരായി നടന്നു മറയുന്നു. മറുഭാഗത്തുകൂടെ ലാസർ പ്രവേശിക്കുന്നു. ഒരു കയ്യിൽ എണ്ണയൊഴിച്ച പാത്രവും മറ്റേ കയ്യിൽ ഒരു തിരിപ്പെട്ടിയും ഉയർത്തിപ്പിടിച്ചിട്ടുണ്ട്.)

ലാസ;- (ഭയം നടിച്ച് അറച്ചറച്ചു നടന്നുവരുന്നു. ഇടക്കിടെ പിൻതിരിഞ്ഞു നോക്കി ചെയ്യാൻ പോകുന്ന പ്രവൃത്തിയിൽ വിമുഖത കാണിക്കുന്നുണ്ട്. വീണ്ടും മുന്നോട്ട് നടന്നിട്ട് പിൻതിരിഞ്ഞു നോക്കുന്നു. പിന്നിൽനിന്ന് ഫിലിപ്പ് കടന്നുവരുന്നു. ഫിലിപ്പിന്റെ മുഖത്ത് ക്രൂരത വഴിച്ചുവരുന്നു.) സാറെ...

ഫിലി;- (ശബ്ദം കുറച്ചുകൊണ്ട് അതേ സമയം ഗൗരവം വിടാതെ) ഉം... ചെല്ല് നീയെന്തൊരു ഭീരുവാണ്. നിനക്ക് നൂറു രൂപ ഞാൻ തരും. ആ ഉമ്മപ്പെണ്ണിന് എന്നെ ഒട്ടും മനസ്സിലായിട്ടില്ല. റാസ്കൽ. ഇതൊന്നും ചെയ്യാൻ കഴിയില്ലെങ്കിൽ പിന്നെ നമ്മളെന്തിന് ആണായിട്ടു നടക്കുന്നു,

ലാസ:- (ദയനീയസ്വരത്തിൽ) ആണായിട്ടു ജനിക്കണ്ടായിരുന്നു സാറെ. എന്നെ അവരു കൊല്ലും. (കരഞ്ഞുകൊണ്ട്) കൊന്നാൽ എന്റെ നാല് (നാല് വിരൽ ഉയർത്തിക്കാണിക്കുന്നു) ഭാര്യമാരും കെട്ടി[illegible]കളും.

ഫിലി:- റെഡി

ലാസ:- (ഞെട്ടിയിട്ട് വീണ്ടും ദയനീയസ്വരത്തിൽ) അവർ മരിച്ചോട്ടെന്നോ?

ഫിലി:- ലാസർ......ഭീരുവാകാതെ ഉം...... തയ്യാറായി ക്കൊള്ളൂ. ഞാൻ പറഞ്ഞതുപോലെ ചെയ്തിട്ട ഓടി ഇങ്ങോട്ട പോരു. ഞാൻ വീട്ടിൽതന്നെ യുണ്ടാകും.

ലാസ:- സാറെ ഇന്നത്തെ ദിവസം വെള്ളിയാഴ്ചയാണ്. ചതിത്തയാ.

ഫിലി:- (ഉച്ചത്തിൽ) ലാസർ......

ലാസർ: (ഭയന്നുവിറച്ചുകൊണ്ട്) സാർ...

ഫിലി:- ഉം.... ചെല്ലു...

ലാസ:- സാറെ... അപ്പോം തീ വെക്കണംതന്നെ അല്ലേ?

ഫിലി:- നിന്നെക്കൊണ്ട തോററു. എടോ, ഞാനിവിടെ തന്നെ നില്ക്കാം.

ലാസ:- സാറ് ഇവിടെതന്നെ നില്ക്കുമോ? (തിരിഞ്ഞു ഫിലിപ്പിൻെറ മുഖത്തു നോക്കിയിട്ട്) എന്നാൽ ഒരു കൈ തന്നെ നോക്കാം. (അതേ നില്പിൽ തന്നെ നിന്നിട്ട്) സാറെ ആ ഉമ്മപ്പെണ്ണിനെ ഇങ്ങട്ട കെട്ടിയെടുക്കണോ?

ഫിലി:- വേണ്ട അതു തനിയെ എൻെറ കാലിൽവന്നു വീണുകൊള്ളും.

ലാസ:- (ദയനീയസ്വരത്തിൽ) സാറെ ഒടുവിൽ ഞാനതിനെയും എടുക്കേണ്ടി വരുമോ. നാലിൽ നിന്നു അഞ്ചിലേക്ക്...

ഫിലി:— (ഗൗരവത്തിൽ) ബ്ലഡിഫൂൾ. നിന്നെയൊക്കെ ഒരു കാര്യത്തിനും കൊള്ളില്ല.

ലാസ:— സാറെ ഞാൻ പോയ്ക്കൊള്ളാം. സാറ് എന്റെ പിന്നാലെ വന്നാൽമതി.

ഫിലി:— ഞാൻ ഇവിടെതന്നെ നില്ക്കാം...ഉം...നടന്നോളൂ

ലാസ:— (പന്തവും തീപ്പെട്ടിയും ഉയർത്തിപ്പിടിച്ചു നടന്നുകൊണ്ടു്) സാറെ എനിക്കൊരു ഭയം. തീപ്പെട്ടി നനഞ്ഞതാണോന്നു്.

ഫിലി:- (ഗൗരവത്തിൽ) ലാസർ... ഉം.... വേഗമാകട്ടെ.

ലാസ:- സാറു പിന്നിലുണ്ടല്ലോ. എനിക്കു് ധൈര്യമായി. പക്ഷെ, ഇക്കളി തീക്കളിയാണ് സാറെ (ലാസർ മുന്നോട്ടു നടക്കുന്നു. ഫിലിപ്പ് നിന്ന സ്ഥലത്തുനിന്നു അകലെ നോക്കി ആവേശംകൊണ്ടു് പല ഗോഷ്ടികളും കാണിക്കുന്നു.)

ഫിലി:- (അകലെനോക്കി പല്ലു ഞെരിച്ചു മുഖം വികൃതമാക്കിക്കൊണ്ടു്) എന്നെ നിനക്കും നിന്റെ ഉപ്പക്കും അറിയില്ലെടീ. (വികൃതമായി ചിരിക്കുന്നു. പെട്ടെന്നു അകലെനിന്നും ചില ശബ്ദങ്ങൾ ഉയർന്നുവരുന്നു. ഈ ബഹളത്തിന്നിടയിൽ ഉച്ചത്തിൽ ലാസറുടെ ശബ്ദം കേൾക്കുന്നു. "എന്നെ കൊന്നേ......എന്നെ കൊന്നേ" എന്ന ശബ്ദം അന്തരീക്ഷത്തിൽ മുഴങ്ങുന്നു. ഫിലിപ്പ് ഞെട്ടിവിറച്ചു് അവിടെനിന്നും ഓടി മറയുന്നു. ലാസർ ഭയന്നു വിറച്ചു തലപൊട്ടി ചോരയൊലിപ്പിച്ചുകൊണ്ടു് പുകഞ്ഞുകൊണ്ടിരിക്കുന്ന തീപ്പന്തത്തോടുകൂടി ഓടിവന്നു സ്റ്റേജിൽ വീഴ

ന്നം. പിന്നാലെ കാതർ ഒരു വിറകുകൊള്ളിയും സൈനബ ഒരു കയ്യിൽ അരിവാളുമായി ഓടിവരുന്നു.)

കാത:- (ഉച്ചത്തിൽ) എബിടെയെടാ നിന്റെ ആ ബലാല്. ഹമുക്കെ (ലാസറെ കണ്ടുപിടിക്കുന്നു.)

സൈന:- ബാപ്പാ ഈ ശയിത്താനെ ഇനി ഞമ്മള് ഒന്നും ശെയ്യേണ്ട. ഈററാ പട്ടേള് ഈ പൂമീല് പെരുത്തുണ്ട് ബാപ്പാ.

ലാസ:- (ഭയന്നുവിറച്ചുകൊണ്ട് എഴുന്നേല്ക്കുന്നു.) എന്റെ പൊന്നു കാതറെ (കരഞ്ഞുകൊണ്ട്) എന്നെക്കൊണ്ട് ഇതൊക്കെ ചെയ്യിച്ചതാ. അല്ലാതെ സ്വമനസ്സാലെ ചെയ്തതല്ല. കൊച്ചുമുതലാളി ഇവിടെയങ്ങാനും ഉണ്ട്. (നാലു ഭാഗവും നോക്കുന്നു.)

കാത:- ബായപൂട്ട് ഹട്ടി. (ലാസർ ഞെട്ടിപ്പോകുന്നു.) നീ നടക്ക്. നിന്റെ ബലിയ മുതലാളിന്റൊട്ടുത്തു്. അയാളിന്റെ മുമ്പില് ബെച്ചു നിന്നെ മയ്യത്താക്കും.

സൈന:- ഓല പൂതിനോക്ക്. ഞമ്മന്റെ പൊര ചുട്ടുകരിച്ചുകളയാമെന്നുള്ള പൂതി ഓല മനസ്സിലു് ബച്ചേക്കട്ടെ. നടക്ക് ശെയിത്താനെ (ലാസറെ പിടിച്ചുതള്ളുന്നു.)

കാത:- (പുറത്തേക്കു നോക്കീയിട്ട്.) ഞിങ്ങ എല്ലാരും പോരേം. അവരും ഞമ്മന്റെകൂടെ ബരണം. (ലസറുടെ നേരെ തിരിഞ്ഞിട്ട്) ഉം.... നടക്ക് ശെയിത്താനെ. അബിടുന്ന ഓല പൂതിം,

ഞാമ്മന്റെ പൂതിം ഒന്നു തീർത്തുകളയാം. (പിടിച്ചു തള്ളുന്നു.) നടന്നാട്ടെ.

സൈന:- നിക്കീ ബാപ്പാ (നിലത്തു തെറിച്ചുപോയ പുകയുന്ന പന്തം എടുത്തു ലാസറിന്റെ കയ്യിൽ. പിടിപ്പിക്കുന്നു.) ഉം... ഇനി നടക്ക ബലാലെ (വീണ്ടും പിടിച്ചുതള്ളുന്നു. ലാസർ ദയനീയ സ്വരത്തിൽ രണ്ടുപേരുടേയും മുഖത്തു് മാറിമാറി നോക്കി ഭയം നടിച്ചു മുന്നോട്ടു് നടക്കുന്നു.)

കർട്ടൻ

## രംഗം 9

[ശേഖറിന്റെ വീടു്. സമയം വൈകുന്നേരം.]

ലീലയും സഹോദരന്മാരും സംസാരിക്കുന്നു.

ലീല:- (തൊണ്ടയിടറിക്കൊണ്ടു്) നിങ്ങളാരും ഇനി തെണ്ടാൻ പോകരുതു്. ഇരന്നു ജീവിക്കുകയല്ല വേണ്ടതു്. ജോലി ചെയ്തു ജീവിക്കുകയാണു്.

ഒന്നാ:- ഇരന്നു ജീവിക്കുന്നതും ഒരു ജോലിയല്ലെ ചേച്ചീ

രണ്ടാ:- നമ്മാം ചെറുപ്പമല്ലെ. നമുക്കാരു ജോലി തരും നമ്മളെയൊക്കെ എന്തുകൊണ്ടാണു് ചേച്ചീ അച്ഛൻ പഠിപ്പിക്കാതിരുന്നതു്.

ലീല:- അതിനുള്ള കഴിവു് അച്ഛനുണ്ടായിരുന്നില്ല. നമ്മുടെ അമ്മ മരിച്ചപ്പോഴാം നമ്മുടെയെല്ലാ ഭാരവും അച്ഛന്റെ തലയിൽ വന്നു വീണു. നമ്മുടെ കുടുംബം വലിയൊരു കുടുംബമാണു്.

ഈ കുടുംബത്തെ പോററി വളർത്താൻ അച്ഛൻ കഠിനമായി ജോലി ചെയ്യേണ്ടിവന്നു. അതുകൊണ്ട് നമ്മളെ പഠിപ്പിക്കാൻ അച്ഛന് സാധിച്ചില്ല.

മൂന്നാ:— ഇന്നലെ ഞാൻ ബസ്സ്സ്റ്റാൻറിൽ ചെന്നുനോക്കി അവിടത്തെ കൂലിക്കാരോട് മല്ലിടാൻ എന്നെക്കൊണ്ടു കഴിഞ്ഞില്ല.

ഒന്നാ:- ഇക്കണക്കിനു നമ്മളൊന്നും ജനിക്കേണ്ടിയിരുന്നില്ല.

ലീല :— (ഒന്നാമനെ കെട്ടിപ്പിടിച്ചുകൊണ്ട്) എൻെറ കൊച്ചനുജാ ദൈവത്തിൻെറ ഇഷ്ടമാണതു്.

മൂന്നാ:— നമ്മോടു് സ്നേഹമില്ലാത്ത ദൈവത്തിനെ നമ്മളെന്തിനു സ്നേഹിക്കണം.

ലീല:- നമ്മളം പാവങ്ങളാണ്. ആരും സഹായിക്കാനില്ലാത്ത നമ്മളെ ദൈവം മാത്രമെ സഹായിക്കാനുള്ളു.

രണ്ടാ:— എന്താ ചേച്ചി നമ്മളിങ്ങനെ പാവങ്ങളായിപ്പോയതു്?

ലീല:— ദരിദ്രരായ അച്ഛനും അമ്മയ്ക്കും കുറെയധികം മക്കളുണ്ടായാൽ ആ കുടുംബത്തിനു പിന്നെ പുരോഗതിയുണ്ടാവില്ല.

ഒന്നാ:- ചേച്ചിയോടു് വർത്തമാനം പറഞ്ഞിരുന്നാൽ ഇന്നിവിടെ തീ പൊന്തില്ല. നമ്മളം എന്തെങ്കിലും ജോലിയെടുത്തു ജീവിക്കണം.

ലീല:- എവിടെ പോകാനാണ് ഒരുങ്ങുന്നതു്.

ഒന്നാ:— ചേച്ചി പേടിക്കേണ്ട. ഞങ്ങളിനി ഇരന്നു ജീവിക്കില്ല. എന്തെങ്കിലും ജോലികിട്ടുമോയെന്നു

നേ കട്ടെ. (മററുള്ളവരുടെ നേരെ തിരിഞ്ഞിട്ട്) വരു നമുക്ക് പോകാം. (എല്ലാവരും എഴുന്നേററുപോകുന്നു. ലീല കണ്ണുനീർ തുടയ്ക്കുന്നു. കാതറും സൈനബയും പ്രവേശിക്കുന്നു.)

കാത:– മേളന്താ ഇങ്ങനെ കുത്തിരിക്കുന്നത്.

സൈന:- നിങ്ങളെ അച്ഛനോടൊരു കാര്യം പറയാനാ ഞമ്മ ബന്നത്.

ലീല:– (ദയനീയമായ നിലയിൽ സൈനബയുടെ മുഖത്തു നോക്കിയിട്ട്.) അച്ഛൻ ഇനിയും വന്നു കാണുന്നില്ലല്ലൊ. (ഒരു സ്ററൂള് നീക്കി വെച്ചു കൊടുത്തിട്ട്.) കാതർ ഇവിടെയിരിക്കു.

കാത:– (ബെഞ്ചിൽ ഇരുന്നുകൊണ്ട്) നിങ്ങളെ അച്ഛൻ ബന്നാല് ഞമ്മന്റെ പൊരേലോട്ടൊന്നു ബരാൻ പറയണം. (ദേഷ്യത്തിൽ) ആ മൊതലാളീന്റെ മോനുണ്ടല്ലൊ ആ ശെയ്ത്താൻ. മെനഞ്ഞാന്നു ഓല് ഞമ്മന്റെ പൊരക്ക് തീ ബെക്കാൻ നോക്കി. പടസ്സോന്റെ സഹായം കൊണ്ട് ഞമ്മ രച്ചപ്പെട്ടു. ഇപ്പ ഓല് ബേറെയൊന്നാ തൊടങ്ങിയത്. ഈനൊക്കെ ശോയിച്ചില്ലെങ്കിൽ ഇബിടെ ജീവിക്കാൻ ബെശമം തന്നെയാ.

ലീല:- അവരൊക്കെ പണക്കാര്. നമ്മളൊ... പാവങ്ങള്. അവർ ചെയ്യുന്നതൊക്കെ സഹിക്കയല്ലാതെ നമ്മളെന്തു ചെയ്യും.

കാത:- (കൂടുതൽ ദേഷ്യത്തിൽ) സഹിക്കല്ലൊ? ഞമ്മളൊക്കെ ഒന്നായിനിന്നു ഓലോടൊരു കൈ നോക്കണം.

ലീല:– (നിസ്സഹായഭാവത്തിൽ) നമ്മളെന്തൊന്നു നോക്കാനാ.

സൈന:– നിങ്ങള് മുണ്ടാണ്ടിരിക്കി. ഓലോടൊക്കെ ഒരു കൈ നോക്കാൻ ഞമ്മക്കറിയാം. ഓലെ ബാപ്പപോലും ഓലിക്കെതിരാ. ഓലെ പെണ്ണുങ്ങളും ഓലിക്കെതിരാന്ന് ബെച്ചോളീന്ന്. എന്തു്.

കാത:– മുതലാളീൻെറ മോള് ആ നടത്തക്കാരനെ സ്നേഹിച്ചു. അയ്നും ഓല് എതിര്.

ലീല:– നടത്തക്കാരനൊ, ആരാണതു്?

സൈന:– നടത്തക്കാരനല്ല. നൃത്തക്കാരൻ (നൃത്തം ചവിട്ടിക്കാണിക്കുന്നു. എല്ലാവരും ചിരിക്കുന്നു.) ബാപ്പക്ക് ഈ നൃത്തത്തിലൊന്നും പുടീല്ല.

കാത:– ഞമ്മയിപ്പം നിങ്ങളെ നിറുത്തം പഠിച്ചിട്ടാ ഇബിടംബരെ എത്തിയത്.

സൈന:– (പരിഹാസസ്വരത്തിൽ) ബാപ്പ എമ്പിടെയാ എത്തിയതു്; ബാപ്പ ഇപ്പം ആരെന്നാ ബിചാരം; എന്തും... പഠിച്ചോലിക്കെ കൊണ്ണോളു. പഠിക്കാത്തോലിക്ക്...... (ശേഖർ കടന്നുവരുന്നു. ഇന്നും നല്ലതുപോലെ കുടിച്ചിട്ടുണ്ട്.)

കാത:– ഇപ്പം നിങ്ങളെ പേര് പറഞ്ഞേയുള്ളു.

സൈന:– നിങ്ങക്ക് ആയിസ് പൊയിനായിരാ.

ശേഖ:– അപ്പോഴും ഞാൻ അത്രയും കാലം നരകിക്കുന്നതു് കാണണം ഹല്ലെ? (വീഴാൻ ഭാവിക്കുന്നു.)

സൈന:– അയ്യോ ഞമ്മ ബെറുതെ പറഞ്ഞതാ

ലീല:– അച്ഛനെ ഞാൻ കുണദോഷിക്കുകയല്ല. എന്നാലും നമ്മളും പാവങ്ങളാണ്. പട്ടിണിയാണ്.

നമ്മുടെ പ്രശ്നം അതിനൊരു അറുതി വരുന്നതു വരെയെങ്കിലും അച്ഛൻ കടിക്കരുതു്.

ശേഖ:- മോളെ, ഞാൻ കടിഷ്ക്കുന്നതിൽ നീ ഭയപ്പെടേണ്ട.

സൈന:- നിങ്ങളൊക്കെ ഇതെങ്ങിനെയാ അകത്താക്കുന്നതു്. അതിന്റെ മണം (മൂക്കുപിടിച്ച അസഹ്യത പ്രകടിപ്പിച്ചുകൊണ്ടു്) ഞമ്മക്ക ഒക്കൂല്ല.

ശേഖ:- കടിക്കണം. എല്ലാവരും കടിഷ്ച്ചുമരിക്കണം.

കാത:- പോയീനെ പെരാന്ത് പറേന്ന്. നിങ്ങളോട ഒരു കാര്യം പറയാൻ ബന്നതാ. ഇനിയേതായാലും നാളെ ബരട്ടെ. ഇപ്പം പറഞ്ഞാ നടക്കൂല്ല.

ശേഖ:- കാതർക്കാ, കടിച്ചാൽ സ്വർഗ്ഗം. (വീഴാൻ പോകുന്നു. കാതർ ഓടിച്ചെന്നു പിടിച്ചു കസേരയിൽ ഇരുത്തുന്നു.)

കാത:- ഇതെന്തൊരു സ്വർഗ്ഗാന്നു് ബാപ്പാ. ഈറാറാ സ്വർഗ്ഗം ഞമ്മക്കു് ബേണ്ട. മോളെ സൈനബാ നീ ബാ, ഈ സ്വർഗ്ഗത്തിൽ ഞമ്മള് നിക്കണ്ട. ലീലക്കുട്ടീ ഞമ്മള് നാളെ ബരട്ടെ.

സൈ:- (ശേഖറിന്റെ നേരെ തിരിഞ്ഞിട്ടു) കടിച്ച മനിസ്സനോട ഞമ്മള് ബർത്താനത്തിനു നിക്കൂല്ല. (കാതറോടു്) ബാ ബാപ്പാ. ഞമ്മക്കു് പോകാം. (രണ്ടു പേരും ഇറങ്ങി നടക്കുന്നു.)

ലീല:- (ദയനീയസ്വരത്തിൽ) അച്ഛാ......

ശേഖ:- (രൂക്ഷമായി ലീലയെ നോക്കിക്കൊണ്ടു്)ഉം...

ലീല:- (മൌനം)

ശേഖ:— മോളെ. എനിക്കു് കുടിക്കണം. അല്ലെങ്കിൽ ഞാൻ മരിച്ചുപോകും.

ലീല:— ഈ കുടിക്കുന്ന പണം കിട്ടിയാൽ അല്പമെങ്കിലും ഒരാശ്വാസമുണ്ടാവില്ലേ അച്ഛാ.

ശേഖ:— (പെട്ടെന്നു എഴുന്നേററു്) പണം...നിനക്കു പണം വേണം അല്ലേ? (പൊട്ടിച്ചിരിച്ചുകൊണ്ടു്) ഇതാ പണം. (കീശയിൽനിന്നും കുറെ രൂപാനോട്ടുകൾ വലിച്ചെടുത്തു ലീലയുടെ നേരെ നീട്ടുന്നു. ലീല ഭയപ്പെടുന്നു.)

ലീല:— (ഭയപ്പെട്ടുകൊണ്ടു്) അച്ഛാ! (ശേഖറിനെത്തന്നെ തുറിച്ചുനോക്കുന്നു. ലീലയുടെ കണ്ണിൽ വെള്ളം നിറയുന്നു.)

ശേഖ:— മോളെ നമ്മൾ പട്ടിണി കിടക്കരുതു്. നമ്മളും മനുഷ്യരാണു്. നമുക്കും ജീവിക്കണം. അതിനു പണം വേണം.

ലീല:— (കരഞ്ഞുകൊണ്ടു്) പക്ഷെ ഈ പണം അച്ഛനെവിടുന്നു കിട്ടി.

ശേഖ:— പണം ഉള്ള സ്ഥലത്തുനിന്നും ഉള്ളവന്റെ പക്കൽനിന്നു.

ലീല:— (പൊട്ടിക്കരഞ്ഞുകൊണ്ടു്) എനിക്കു പേടിയാകുന്നു. അച്ഛന്റെ കൈയ്യിൽ എങ്ങിനെ ഇത്രയധികം പണം വന്നു.

ശേഖ:— നീയെന്തിനു ഇതു ചോദിക്കുന്നു. നീയതറിയണ്ട. ഈ പണം നീ വാങ്ങു. (നോട്ടുകെട്ടു് വീണ്ടും ലീലയുടെ നേരെ നീട്ടുന്നു)

ലീല:- ഈ പണം ഞാൻ വാങ്ങില്ല. ഇത്തരം പണം നമുക്കു വേണ്ട. ഇതിലും ഭേദം നമ്മരം ഒന്നായിട്ടു മരിക്കുന്നതാണ് (കരഞ്ഞുകൊണ്ടുതന്നെ) നമ്മരം പാവപ്പെട്ടവരാണെങ്കിലും.........ഇരന്നു ജീവിക്കുന്നവരാണെങ്കിലും......

ശേഖ:- (ഉച്ചത്തിൽ) മോളെ......(നോട്ടുകെട്ട് ഉയർത്തിപ്പിടിച്ചുകൊണ്ട്) ഇതു ഞാൻ കട്ടെടുത്ത പണമാണ്. ഉള്ളവൻെറ പക്കൽ നിന്നു ഇല്ലാത്തവൻ എടുത്തു. അതു തെററാണെന്നെനിക്കറിയാം. (ദുഃഖഭാവം പൂണ്ട്) പക്ഷെ അവൻ വലിയൊരു പണക്കാരൻ. നമ്മുടെ കൈയ്യിൽ ഒന്നുമില്ല. അറിഞ്ഞും കൊണ്ട് ചെയ്തതല്ല. പരിതസ്ഥിതി എന്നെക്കൊണ്ടതു ചെയ്യിപ്പിച്ചു. (തൊണ്ടയിടറിക്കൊണ്ട്) അങ്ങിനെ ഞാനൊരു കള്ളനായി മാറി. (ലീലയുടെ കൈ രണ്ടും ചേർത്തു പിടിച്ച് ശേഖറിൻെറ നെഞ്ചോടു ചേർത്തുകൊണ്ട്) മോളെ അച്ഛൻ ഇന്നൊരു കള്ളനാണ്. (സ്വബോധം വീണ്ടെടുത്തവനെപ്പോലെ) ഒരു തെററിനെ നേരെയാക്കാൻ വേണ്ടി അനേകം തെററുകരം ചെയ്യേണ്ടിവന്നു.

ലീല:- ഈശ്വരാ...ഇതിൻെറ പിന്നിൽ എന്തെല്ലാമാപത്തുകരം വരുമെന്നാർക്കറിയാം. അച്ഛാ ആ പണം നമുക്ക് വേണ്ട. ഇതു ചതിയാ.

ശേഖ:- (ഗൗരവത്തിൽ) മോളെ നമ്മരം ജീവിക്കണമെങ്കിൽ ഇതേ വഴിയുള്ളൂ. കളവു കലയായി എനിക്ക് തോന്നുന്നു. ഇതു വാങ്ങു. ഇതുകൊണ്ട് അരി വാങ്ങി നിങ്ങരം കഞ്ഞി കുടിക്കു.

ലീല:- (ഉറച്ച തീരുമാനത്തോടെ) ഇല്ല. ഞാനിതു വാങ്ങില്ല.

ശേഖ.- (ലീലയുടെ കൈയ്യ് കടന്നുപിടിച്ച നോട്ടുകെട്ട് അവളുടെ കയ്യിൽ പിടിപ്പിക്കാൻ ശ്രമിയ്ക്കുന്നു.) ഉം.... വാങ്ങ്.

ലീല:- വേണ്ട. ഞാനിതു വാങ്ങില്ലെന്നു തീർത്തുപറഞ്ഞില്ലേ. (പെട്ടെന്നു ശബ്ദം കേട്ട അങ്ങോട്ട് രണ്ടു പേരും തിരിഞ്ഞുനോക്കുന്നു. ഭയപ്പെടുന്നു. ശേഖർ ഓടി രക്ഷപ്പെടുന്നു. പണം മുഴവനും ശേഖറിൻെറ കൈയ്യിൽ തന്നെ അകപ്പെടുന്നു.)

ലോനാ:- (പ്രവേശിച്ചിട്ട്) ശേഖർ ഓടിപ്പോയ ഭാഗത്തേക്ക് നോക്കുന്നു. ശേഖറിനെ വിളിക്കുന്നു.) ശേഖർ...... ശേഖർ......

ലീല:— (പൊട്ടിക്കരഞ്ഞുകൊണ്ട്) മുതലാളി ഞങ്ങൾക്ക മാപ്പ് തരണം മുതലാളി.

ലോനാ:- (ആശ്ചര്യഭാവത്തിൽ) മാപ്പോ? എന്തിനു മാപ്പ്? നീയെന്തിനു കരയുന്നു?

ലീല:- അച്ഛൻ പാവമാണ് മുതലാളി.

ലോനാ:— അതെനിക്കറിയാം. അതാണ് ഞാനവനെ സഹായിക്കാമെന്നു വെച്ചതു്. പക്ഷെ നിൻെറ അച്ഛൻ എന്നെ തെററി ധരിച്ചിരിക്കുന്നു. എന്താണ് എന്നെ കാണുമ്പോൾ അവനൊരു ഭയം. ഏതായാലും എനിക്കിവിടെ നില്ക്കാൻ നേരമില്ല. അവൻ വന്നാൽ ഈ പണം അവനു കൊടുത്തേക്ക. (ഇരുപത്തിയഞ്ചു രൂപാനോട്ടുകൾ ലീലയുടെ നേരെ നീട്ടുന്നു. ലീല പണം വാ

ങ്ങാതെ പകച്ചു നില്ക്കുന്നു.) ഉം.... വാങ്ങ്. നീയും നിന്റെ അച്ഛന്റെ മാതിരിയാണൊ?

ലീല:- വേണ്ട മുതലാളി. (പൊട്ടിക്കരഞ്ഞുകൊണ്ട്) എന്റെ അച്ഛനെ രക്ഷിക്കണം മുതലാളി.

ലോന:- നിന്റെ അച്ഛനെ രക്ഷിക്കാൻ തന്നെയാണ് ഞാൻ പറയുന്നത്. ഈ പണം വാങ്ങിക്കൊള്ളൂ. (ലീല അറച്ചറച്ചുകൊണ്ട് കൈരണ്ടും നീട്ടുന്നു. രണ്ടു കൈകളും നല്ലതുപോലെ വിറയ്ക്കുന്നുണ്ട്. നോട്ടുകറ്റ കൈയ്യിൽ വെച്ചുകൊടുക്കുന്നു.) മറന്നുപോകാതെ അച്ഛനോടു് പറയണം. നാളെ കാലത്തെ വീട്ടിൽ വരാൻ. ശരി ഞാൻ വരട്ടെ (ഇറങ്ങിനടക്കുന്നു. ലീല നോട്ടിൽതന്നെ നോക്കിക്കൊണ്ട് നില്ക്കുന്നു. വീണ്ടും പൊട്ടിക്കരഞ്ഞുപോകുന്നു.)

കർട്ടൻ

## രംഗം 10

[ലോനപ്പൻ മുതലാളിയുടെ വീട്]

ലോനപ്പൻ മുതലാളി ദേഷ്യത്തിൽ മുറിയിൽ അങ്ങുമിങ്ങും നടക്കുന്നു. ലാസർ ഒന്നും പിടികിട്ടാതെ ഒരു വശത്ത് ഒതുങ്ങിനില്ക്കുന്നു.

ലോന:- (ഗൗരവത്തിൽ) എടാ...

ലാസ:- എന്തൊ

ലോന:- (ലാസറുടെ മുഖത്തുതന്നെ തുറിച്ചുനോക്കിക്കൊണ്ട് നിനക്കും വീടില്ലെ?

ലാസ:- ഉണ്ട്. വീടുമാത്രമല്ല. നാലു ഭാര്യമാരും എനിക്കുണ്ട്. (ഭാവം മാററിയിട്ട്.) അങ്ങുന്നേ അവററകാം നാലും മച്ചിയാന്നൊന്നാ തോന്നുന്നതു്. (തൊണ്ടയിടറിക്കൊണ്ട്) ഒരു കൊച്ചുകുഞ്ഞിൻെറ കാലു് കാണാൻ ഈ ലാസർ എത്ര പള്ളിയിലാണ് ഓരോ മെഴുകുതിരി നേന്നതു്. (അല്പം മേല്പോട്ടു് ദൃഷ്ടികാം പായിച്ചിട്ട്) കത്താവിനും എന്നോടൊരു കനിവില്ലല്ലൊ.

ലോന:- (ഉഗ്രകോപത്തോടെ) ഷട്ടപ്പ്... (ലാസർ ഞെട്ടിപ്പോകുന്നു.) എടാ നിനക്കെത്ര ഭാര്യമാരുണ്ടെന്നു് ഞാൻ ചോദിച്ചില്ല. നീ ആ വീട്ടിന്നു തീ വെക്കാൻ പോയൊ എന്നാ ചോദിച്ചതു ?

ലാസ:- (ഭയന്നു കരഞ്ഞുകൊണ്ട്) കത്താവാണെ അറിഞ്ഞുംകൊണ്ടു പോയതല്ല. ഇവിടുത്തെ മകൻ പറഞ്ഞാൽ കേരാക്കണ്ടയോ. എന്നോടു ചൂട്ടും തീപ്പെട്ടീയും എടുക്കാൻ പറഞ്ഞു. ഞാൻ എടുത്തു. നേരെ വടക്കോട്ടു് നടക്കാൻ പറഞ്ഞു. ഞാൻ നടന്നു. കുറെ നടന്നപ്പോരം എന്നോടു് പറഞ്ഞു. വെക്കടാ തീന്ന്. ഞാൻ ഞെട്ടിപ്പോയി. ഞാൻ നോക്കി. അവിടെയെങ്ങും ഒന്നും കാണാനില്ല. ഞാൻ വിചാരിച്ചു അന്നവിടെയൊരു ഉത്സവമുണ്ടായിരുന്നു. അന്നത്തെ മരുന്നുപണിക്കു് തീ വെപ്പിക്കാനാ എന്നെ കൂട്ടിക്കൊണ്ടുപോയതെന്നു. പിന്നെയാ അറിഞ്ഞതു്... (ദയനീയമായി ലോനപ്പൻമുതലാളിയുടെ മുഖത്തു നോക്കുന്നു.)

ലോന:- എന്തൊന്നാടാ അറിഞ്ഞതു്.

ലാസ:– പൊരക്കാ തീവെപ്പെന്നു്. ഞാൻ തീവെച്ചതും എന്റെ പിരടിക്കു്കൊണ്ടതും ഒന്നിച്ചായിരുന്നു. ഞാൻ ജീവനുംകൊണ്ടു ഓടിപ്പോന്നതു്. പാപങ്ങളെ നേരിടാൻ പാപങ്ങളെത്തന്നെ ഉപയോഗിക്കുന്നതു് ബൂർഷ്വാമനസ്ഥിതിയാണു് അതുതന്നെ.

ലോന:– നീയും അവനും തമ്മിൽ ഒരു വ്യത്യാസവുമില്ല. രണ്ടും വിസ്സ്വികളാ. കാതർ എന്റെ പുരയിടത്തിലാണു് നില്ക്കുന്നതെങ്കിലും ഞാനവനെ ഒരു കുടിയാനായിട്ടല്ല കരുതിപ്പോരുന്നതു്. ആ വീടും സ്ഥലവും അവനു് വെറുതെ കൊടുക്കാൻ ഞാൻ തീരുമാനിച്ചുകഴിഞ്ഞു. (കൂടുതൽ ദേഷ്യത്തിൽ) ആ വീട്ടിനു എന്റെ മകൻ തീവെപ്പിച്ചെന്നു പറഞ്ഞാൽ......

ലാസ:- എന്നു പറഞ്ഞാൽ... (ഫിലിപ്പു് പുറത്തുനിന്നും കടന്നുവന്നു മുറിയിൽക്കൂടെ അകത്തേക്കു പോകുന്നു.)

ലോന:- (ഗൗരവത്തിൽ വിളിക്കുന്നു.) ഫിലിപ്പു്! (ഫിലിപ്പു് തിരിഞ്ഞുനില്ക്കുന്നു) എടാ നിന്നോടു് പല പ്രാവശ്യവും ഞാൻ പറഞ്ഞിട്ടുണ്ടു് എന്നെ വേദനിപ്പിക്കുന്ന ഒന്നിലും നീ ചെന്നു ചാടരുതെന്നു. (ലാസർ ഒളിഞ്ഞൊളിഞ്ഞു അകത്തേക്കു പോകുന്നു.)

ഫിലി:- അപ്പച്ചനെ വേദനിപ്പിക്കുന്ന ഒന്നും ഞാൻ ചെയ്തിട്ടില്ല.

ലോന:- നീ ആ കാതറിന്റെ വീട്ടിനു തീവെക്കാൻ ശ്രമിച്ചു അല്ലെ?

ഫിലി:- (ദേഷ്യത്തിൽ) അവറാകളെ അപ്പച്ചനറിഞ്ഞു കൂട. നന്ദിയില്ലാത്ത വർഗ്ഗങ്ങാം. (കൂടുതൽ രോഷാകലനായി) ആ വീട് ഞാൻ ചുട്ടെരിച്ചു കളയും. (ലീന പ്രവേശിച്ചു ശ്രദ്ധിക്കുന്നു) അവ ൻെറയൊക്കെ വിചാരം നമ്മളൊക്കെ അവ ൻെറ കീഴിൽ കഴിഞ്ഞുകൂടുന്നവരാണെന്നാണ്.

ലോന:- അതൊക്കെ നിൻെറ തെററിദ്ധാരണയാണ്. അവനൊക്കെ പാവമാണെടാ.

ലീന:- ചേട്ടനെന്തിനു അവരോടൊക്കെ ഈ നീച മനഃസ്ഥിതി വെച്ചു പുലത്തുന്നു.

ഫിലി:- (ഗൗരവത്തിൽ) ലീനാ. (ലീനയുടെ മുഖത്തു ഗൗരവത്തിൽ നോക്കുന്നു.) നിനക്കും അവൻെറ യൊക്കെ ഭാഗം ചേന്നു എന്നോടൊരു കൈ നോക്കിക്കളയാമെന്നുണ്ട്.

ലോന:- എടാ നീയെന്തിനു പെണ്ണിൻെറ തലയിൽ കേ റുന്നു.

ഫിലി:- (പല്ലു ഞെരിച്ചുകൊണ്ട്) ഇവരം അപ്പച്ചൻെറ ഓമനപ്പുത്രിയല്ലെ. ഇവരം ഈ കുടുംബത്തിനു ചീത്തപ്പേരു വരുത്തിവെക്കും.

ലീന:- അതു ഞാൻ നോക്കിക്കൊള്ളാം. ആ ഉമ്മപ്പെ ണ്ണിനെ.

ഫിലി:- (കൂടുതൽ ദേഷ്യം മുഖത്തു പ്രകടമാകുന്നു.) ഷട്ടപ്പ്. (ലീനയുടെ നേരെ തിരിയുന്നു)

ലോന:- (ഉച്ചത്തിൽ) ഫിലിപ്പ്! (ഫിലിപ്പ് ഗൗരവഭാവ ത്തോടെ ലോനപ്പൻ മുതലാളിയുടെ നേരെ നോക്കുന്നു.) നീയവളെ എന്തു ചെയ്യാൻ പോകുന്നു?

ഫിലി:— അപ്പച്ചനാണ് ഇവളെ ലാളിച്ചു വളർത്തി ചീത്തയാക്കിയതു്. ഇവരം നിമിത്തം മനുഷ്യക്ക് പുറത്തിറങ്ങി നടക്കാൻ വയ്യാതായി. ഒന്നുകിൽ ആ നശിച്ചവനെ കൊല്ലണം അല്ലെങ്കിൽ......

ലോന:- അതുവരട്ടെ. ലീന എന്തു ചെയ്യുന്നാണ് നീ പറഞ്ഞതു്.

ഫിലി:- (ഗൗരവത്തോടെതന്നെ) അതു അവളതന്നെ പറഞ്ഞു തരും.

ലീന:— വേണ്ട...അതു ചേട്ടൻതന്നെ പറഞ്ഞുകൊടുക്കണം. ആ പാവപ്പെട്ട സൈനബയെ നശിപ്പിക്കാൻ ഒരുങ്ങിയ നിങ്ങളും...ഒടുവിൽ എനിക്കൊരു കുററം കണ്ടുവെച്ചിരിക്കയാണ്.

ഫിലി:- (ഉച്ചത്തിൽ) ലീനാ...നീയെന്നെ ഗുണദോഷിക്കാൻ പുറപ്പെടരുതു്.

ലീന:— ഞാൻ ആരേയും ഗുണദോഷിക്കാൻ പുറപ്പെട്ടന്നില്ല. പക്ഷെ ചേട്ടൻ മററുള്ളവരെ വേണ്ടാതെ വേദനിപ്പിക്കരുതു്

ലോന:- ഫിലിപ്പ്...നീ പോ അകത്തു്. വേണ്ടാതൊക്കെ വേണ്ടതുപോലെ ചെയ്യാൻ എനിക്കറിയാം. (ഗൗരവത്തിൽ) ലീനയും എൻെറ മകളാണ്.

ഫിലി:— അല്ലെങ്കിലും എന്നോടു് അത്രയല്ലെ സ്നേഹം കാണുള്ളു. എൻെറ അഭിപ്രായത്തിന്നു ഇവിടെയൊരു വിലയുമില്ലല്ലൊ. (ധൃതിയിൽ അകത്തേക്കു പോകുന്നു.)

ലീന:— (തൊണ്ടയിടറിക്കൊണ്ടു്) അപ്പച്ചാ......

ലോന:- ലീനാ നീയൊരു പെൺകുട്ടിയാണ്. ഒരിക്കലും നീ നിൻെറ ചേട്ടനെ ധിക്കരിക്കരുതു്.

ലീന:- ഞാനൊരു തെററും ചെയ്തിട്ടില്ല.

ലോന:— നീ തെററു ചെയ്തെന്നു ഞാൻ പറയുന്നില്ല. പക്ഷെ നിന്നെ തെററിക്കാൻ പലരേയും കാണും. ചിലതെല്ലാം ഞാനും അറിഞ്ഞുകാണാം.

ലീന:- അപ്പച്ചാ.

ലോന:- ലീനാ നീ അവനെ മറക്കണം. അവൻെറ കൈയ്യിൽ വെറും നൃത്തകല മാത്രമെയുള്ളു.

ലീന:- അല്ലപ്പച്ചാ സ്നേഹമുള്ളൊരു ഹൃദയവും അദ്ദേഹത്തിൽ കാണും.

ലോന:— നീ തെററിദ്ധരിച്ചിരിക്കുന്നു. ഞാൻ നിൻെറ ആഗ്രഹത്തിന്നു വിലങ്ങുതടിയായി നില്ക്കില്ല. പക്ഷെ അവനൊരു ഭീരുവാണ്.

ലീനാ:— അല്ലപ്പച്ചാ. അയാാം നല്ലവനാണ്.

ലോന:- ലീനാ. കല മാത്രമാണ് അവൻെറ ജീവിതം. അതിൽ കവിഞ്ഞൊന്നും അവൻെറ ജീവിതത്തിലില്ല. നിൻെറ ചലനം ഞാൻ ആദ്യമെ മനസ്സിലാക്കിയിരുന്നു. അവന്നു് നിന്നെ ഇഷ്ടമാണെങ്കിൽ ഞാനതിന്നു് എതിരു നില്ക്കില്ല.

ലീന:- (ആവേശഭരിതയായി) അപ്പച്ചാ...

ലോന:- പക്ഷെ...കലയിൽ മാത്രമാണവൻെറ ശ്രദ്ധ. വിവാഹത്തെ അവൻ ഭയപ്പെടുന്നു. (അമ്പൂൽ നാഥൻ കടന്നുവരുന്നു. കൈയ്യിൽ ചില

കടലാസ്സ് കെട്ടുകൾ ഉണ്ട്. ലീനയുടെ മുഖത്തു് സന്തോഷത്തിന്റെ ഛായകൾ പ്രകാശിക്കുന്നു.) മി. അമൂൽനാഥൻ.

അമൂ:- സാർ ഞാൻ ഫാക്ടറിയിൽ അന്വേഷിച്ചു. കണ്ടില്ല. അതുകൊണ്ടിങ്ങോട്ടുപോന്നു. ഞങ്ങളൊരു നാട്യകലാലയം തുടങ്ങിയിട്ടുണ്ട്. ആ സ്ഥാപനത്തിന്റെ ഉയർച്ചക്കുവേണ്ടി ആഹോരാത്രം പാടുപെടുകയാണ്. അതിന്റെ........

ലോന:- അമൂൽ (അർത്ഥഗർഭമായി) നിങ്ങളുടെ ലീന... ആ പഴയ ശിഷ്യ ഇവിടെത്തന്നെയുണ്ട് (അമൂൽനാഥൻ ലീനയുടെ നേരെ തിരിഞ്ഞിട്ട് നമസ്കാരം എന്നു് പറയുന്നു.)

അമൂ:- (ലോനപ്പൻ മുതലാളിയോട്) നിങ്ങൾ ആ സ്ഥാപനത്തിന്റെ രക്ഷാധികാരിയായിരിക്കണമെന്നു ഞങ്ങൾക്കാഗ്രഹമുണ്ട്.

ലോന:- രക്ഷാധികാരിയോ (അല്പം ആലോചിച്ചതിന്നു ശേഷം) ശരി നിങ്ങളിവിടെയിരിക്കു. ഞാനുടനെ വരാം. (ലോനപ്പൻ മുതലാളി അകത്തേക്ക് പോകുന്നു. അമൂൽനാഥൻ കസേരയിൽ ഇരിക്കുന്നു.)

ലീന:- ഞാൻ നിങ്ങളെ അന്വേഷിക്കാത്ത സ്ഥലമില്ല. (തൊണ്ടയിടറുന്നു) ഈ പാവപ്പെട്ടവളെ മറക്കുകയില്ലെന്നു വിചാരിച്ചു.

അമൂ:- മറക്കാനൊ! ഒരിക്കലുമില്ല. പക്ഷെ.

ലീന:- പക്ഷെ?

അമൂ:- പക്ഷെ...ആ...ഒന്നുമില്ല. (വിഷമത നടിച്ചു കൊണ്ട്) അടുത്തുതന്നെ ആ സ്ഥാപനത്തിന്റെ

ഉൽഘാടനം നടത്തണം. അതിനുശേഷം ഞങ്ങളൊരു അഖിലേന്ത്യാ പര്യടനത്തിന്നിറങ്ങുകയാണ്.

ലീന:- നിങ്ങളുടെ ഹൃദയം ഇത്രയും കട്ടപ്പമേറിയതാണെന്നു് ഞാൻ ധരിച്ചിരുന്നില്ല.

അമ്മു:- അയ്യോ! എന്റെതോ?

ലീന:- (പ്രേമപരവശയായി) അമ്മൽ...ഞാൻ...അങ്ങയെ സ്നേഹിക്കുന്നു അമ്മൽ......അന്നു ചേട്ടൻ നിങ്ങളെ തല്ലിയതിന്നു ഞാൻ മാപ്പ് ചോദിക്കുന്നു.

അമ്മു:- (പരവശനായി) ഞാൻ...ഞാൻ... (കസേരയിൽ നിന്നും എഴുന്നേല്ക്കുന്നു) ഇതുവരെ വിവാഹത്തെക്കുറിച്ചു ഞാനാലോചിച്ചിട്ടില്ല. (ഗൗരവത്തിൽ) നീയെന്റെ ശിഷ്യയാണ്. കലയെ വ്യഭിചരിക്കാൻ ഞാനൊരുക്കമില്ല ലീനാ.നൃത്തകലയാണ് എന്റെ എല്ലാം. അതിൽ കവിഞ്ഞൊന്നും എനിക്കില്ല. പിന്നെ ഈ പ്രേമം ... സ്നേഹം എന്നതൊന്നും എനിക്കറിഞ്ഞുകൂട. (ധൃതിയിൽ അകത്തേക്കു് എന്തിനോക്കിയിട്ട്) എനിക്ക് വേഗം പോകണം.

ലീന:- (പുഛസ്വരത്തിൽ) ഹൊ ഒരു വലിയകലാകാരൻ.

അമ്മു— എനിക്കൊന്നു മുതലാളിയെ കണ്ടിട്ട് വേഗം പോകണം.

ലോന:- (അകത്തുനിന്നു സാവധാനത്തിൽ പുറത്തേക്ക് വന്നിട്ട് അമ്മൽനാഥനെത്തന്നെ നോക്കിക്കൊ

ണ്ട്) എനിക്ക് രക്ഷാധികാരിയായിരിക്കാൻ ചില വിഷമതകളുണ്ട്. (ഉച്ചസ്വരത്തിൽ) എന്റെ മകളുടെ ഹൃദയത്തെ വേദനിപ്പിക്കാൻ ഞാനൊരു കരുവാകയില്ല.

അമൃ:- (ധൃതിപ്പെട്ടുകൊണ്ട്) എന്നാൽ ഞാനിറങ്ങാം. (ലീനയുടെ മുഖത്തു നോക്കി എന്തൊ ഭാവിച്ചെങ്കിലും ഒന്നും പറയാതെ അവിടെ നിന്നും ഇറങ്ങി നടക്കുന്നു. ലീന രൂക്ഷമായ മുഖഭാവത്തോടെ അമൃൽനാഥൻ പോകുന്നതും നോക്കി നില്ക്കുന്നു.)

ലോന:- ലീനാ... (വികൃതമായ ചിരിയോടെ) അവനൊരു വിഡ്ഢിയാണ്. ഭീരുവാണവൻ. ഇപ്പഴ് നിനക്കു മനസ്സിലായില്ലെ. ഞാനാദ്യമേ നിങ്ങളെ രണ്ടുപേരെയും ശ്രദ്ധിച്ചിരുന്നു. അതുകൊണ്ടാണ് അയാളെ ഞാൻ നിന്നിൽ നിന്നും അകററിക്കളഞ്ഞതു്. (ഗൗരവത്തിൽ) ലീനാ ഒരു കലാകാരന്റെ കൂടെപ്പോയി തുലയാനുള്ള യോഗമല്ല നിനക്കുള്ളതു്. നല്ലൊരുവന്റെ കൂടെപോയി സുഖിക്കാനുള്ള ഭാഗ്യമാണ് നിനക്കുള്ളതു്, (ലീന അതേപടി തുറിച്ചു നോക്കുന്നതു കണ്ടിട്ട് ഉച്ചത്തിൽ വിളിക്കുന്നു.) ലീനാ...(ലീന ഞെട്ടിയുണരുന്നു)

ലീന:- (തൊണ്ടയിടറിക്കൊണ്ട്) അപ്പച്ചാ...

ലോന:- നീ അകത്തു പോ ഉം...പോ (ലീന കണ്ണുനീർ വാർത്തുംകൊണ്ട് അകത്തേക്കു പോകുന്നു. ലാസർ ഓടിക്കിതച്ചുകൊണ്ടുവരുന്നു.)

ലാസ:- അങ്ങുന്നെ...അങ്ങുന്നേ... (കിതച്ചുകൊണ്ടു നില്ക്കുന്നു.)

ലോനാ:- ഉം...എന്തെടാ തടിപോലെ നില്ക്കുന്നതു്.

ലാസ:- (ഭയന്നു വിറച്ചുകൊണ്ടു്) നടന്നു.

ലോനാ:- (ദ്വേഷ്യത്തിൽ) നടന്നോ...എന്തു നടന്നു.

ലാസ:- കളവ്...കളവു് നടന്നതുന്നെ (കിതക്കുന്നു.)

ലോനാ:- എല്ലാം തെളിച്ചു പറയടാ.

ലാസ:- ഇന്നലെ രാത്രിയിൽ. ഫാക്ടറിയിൽ കള്ളൻ കടന്നു. പിടികിട്ടിയതാ...പക്ഷെ അവൻ ഓടിക്കളഞ്ഞു. (ഭാവം മാററിയിട്ടു്) എന്താ അവന്റെ ഓട്ടം. പന്തയക്കുതിരപോലും തോററുപോകും. എന്താ അവന്റെ......

ലോനാ:- ഛരി നിർത്തടാ അധികപ്രസംഗി.

ലാസ:- ഞാൻ നിർത്തി (വായ കൈപ്പത്തികൊണ്ടു അടച്ചുപിടിക്കുന്നു.)

ലോനാ:- തെണ്ടികം. എടാ അവററകളൊക്കെ അവിടെക്കിടന്നുറങ്ങുകയായിരുന്നു അല്ലെ.

ലാസ:- പാതിരാക്കാ കളവു് നടന്നതും കൈയ്യോടെ പിടിച്ചതല്ലെ. അവനെല്ലാരേയും പററിച്ചു കളഞ്ഞു, (നാലുഭാഗവും നോക്കിയിട്ടു് ഒച്ച അടക്കിപ്പിടിച്ചുകൊണ്ടു്) ആ ശേഖരനാ. (ഉച്ചത്തിൽ) അതല്ല അങ്ങുന്നേവിഷമം കള്ളനെപ്പിടിക്കുന്ന അവസരം നൈററ്ഡ്യൂട്ടിയുടെ കാലിന്നു് പരുക്ക പററി. അതിനിപ്പഴ് നഷ്ട പരിഹാരവും കൊടുക്കേണ്ടിവരുമല്ലൊ. കുനിന്മേൽക്കുരു ആയല്ലോ അങ്ങുന്നെ.

ലോനാ:- ശരി. ഞാനൊന്നു ഫാക്ടറിയിലോട്ടൊന്നു പോയി വരട്ടെ. നീ പോയി നിൻെറ ജോലി നോക്ക്. (പുറത്തേക്ക് ഇറങ്ങി നടക്കുന്നു.)

കർട്ടൻ

## രംഗം 11

[ശേഖറിൻെറ വീട്]

ലീല ഒരു ശോകഗാനം പാടുന്നു, ഗാനത്തിൻെറ അവസാനം സൈനബ പ്രവേശിക്കുന്നു.

സൈന:– ലീലാ......

ലീല:– (സൈനബയുടെ നേരെ തിരിഞ്ഞു തൊണ്ടയിടറിക്കൊണ്ട്)സൈനബാ...(കണ്ണുനീർ തുടക്കുന്നു)

സൈന:- അല്ല നിങ്ങള് കരയാണൊ? നിങ്ങള് എന്തെ കരയാൻ പുതിയ ബിസേസം ഉണ്ടായത്

ലീല:– ഓരോ ദിവസവും ഓരോ പുതിയ അനുഭവമാണ് ഈ കുടുംബത്തിന്നു വന്നുചേരുന്നത്.

സൈന:- നിങ്ങളെ അച്ഛനെബിടെ? ബാക്കിയുഃള്ളാലൊക്കെ എബിടെ?

ലീല:– (തൊണ്ടയിടറി പറയാൻ വിഷമിച്ച ചുണ്ട് കടിച്ചമത്തിക്കൊണ്ട്) അച്ഛൻ... എൻെറ അച്ഛൻ (വിദൂരതയിൽതന്നെ നോക്കുന്നു)

സൈന:- നിങ്ങളെ അച്ഛനെന്തു പററി? നാടുവിട്ടു പോയ്ക്കളഞ്ഞൊ?

ലീല:— (വിദൂരതയിൽതന്നെ നോക്കിക്കൊണ്ട്)എങ്കിൽ വളരെ വളരെ നന്നായിരുന്നു. (സൈനബയുടെ നേരെ തിരിഞ്ഞിട്ട്) ഈ കുടുംബം ഭൂമിക്കൊരു ഭാരമായിത്തീർന്നിരിക്കയാണ്. സൈനബാ... ഞാൻ...(വീണ്ടും എന്തോ ആലോചനയിൽ മുഴുകിയതുപോലെ നില്ക്കുന്നു.)

സൈന:— ലീലാ...(പിടിച്ചു കുലുക്കിക്കൊണ്ട്) ലീലാ... ലീലാ...ലീലക്കുട്ടി സൈനബയുടെ മുഖത്തു നോക്കുന്നു. കാതർ പ്രവേശിക്കുന്നു.

കാത:- എടീ സൈനബാ നിന്നെ പൊരേല് കണ്ടു കിട്ടാൻ ബെശമല്ല്യൊ. അല്ലാ, ലീലക്കുട്ടി കര യാണൊ? നിങ്ങാക്കെന്തുപററി. സൈനബാ എന്തെ ബിസേസം ഇബിടെ.

സൈന:— ഞാൻ ബെരുമ്പോണ്ട് ഇബിടെ കുത്തിരുന്നു കരേന്നു. എനിക്കൊന്നും പുടി കിട്ടീട്ടില്ല.

കാത:— എന്തെ ബിസേസം ആ മൊതലാളിൻറ മോൻ സെയിത്താൻ ഇബിടെം ബന്നോ? പൊരക്ക് തീ വെക്കാൻ നോക്കിയോ?

ലീല:— ഇവിടെ ആരും വന്നിട്ടില്ല. (പൊട്ടിക്കരഞ്ഞു കൊണ്ട്) എൻെറ കാതർക്കാ ഞങ്ങളെന്തിനു് ഈ ഭൂമുഖത്തു് ജനിച്ചുപോയി.

കാത:— നിങ്ങളെ ബാപ്പ, പടച്ചോൻ തരുന്നതല്ലേന്ന് വെച്ച് പൊര നിറച്ചും ബാങ്ങിബെച്ചു. പൊ രനിറഞ്ഞപ്പം പൊരേലും നിന്നൂടാ പൂമീലും നിന്നൂടാത്ത മട്ടായി. ഏതായാലും ഞമ്മളൊ ക്കെ ജനിച്ചുപോയല്ല്യൊ. ഇനിയങ്ങോട്ട് എ ങ്ങിനെയെങ്കിലും ജീവിക്കിന്ന്യ.

ലീല:- (കരഞ്ഞുകൊണ്ടുതന്നെ) കാതർക്കാ...പാടില്ലാ കാതർക്ക ! അച്ഛനെയും അന്വേഷിച്ചു പോലീസുകാർ നടക്കുകയാണ .

സൈന:- (ഒന്നും മനസ്സിലാവാതെ) നിങ്ങളെ ബാപ്പ പോലീസ്സിൽ ചേരാൻ പോവ്വാ

ലീല:- (സൈനബയെ കെട്ടിപ്പിടിച്ചുകൊണ്ട്) എന്റെ പൊന്നുസൈനബാ...എന്റെ അച്ഛൻ ഒരു കള്ളനായി മാറിക്കഴിഞ്ഞു സൈനബാ. (പൊട്ടിക്കരഞ്ഞുകൊണ്ട്.) ഈ വീട് ഒരു കൊള്ളക്കാരന്റെ വീടാണ് സൈനബാ. (പെട്ടെന്നു ഭാവം മാറിയിട്ട്.) ഞങ്ങളുടെ മരണം അടുത്തടുത്തു വരികയാണ് സൈനബാ.

സൈന:- നിങ്ങള് മുണ്ടാണ്ടിരിക്കീനെ. ഓല് കക്കാൻ പോകാനൊ? നിങ്ങളെ ബാപ്പ ഒരിക്കലും ഒരു കള്ളനാവൂല്ല. ഞിങ്ങന്റെ ബാപ്പാനെയെന്താ ഞമ്മക്കറിഞ്ഞൂടെ, നിങ്ങളെ ബാപ്പ നല്ലോനാ.

കാത:- (ഗൌരവത്തിൽ) സൈനബാ ഞമ്മക്കിപ്പാ പുടികിട്ടിയത്. ഞമ്മേം കേട്ട ഈ ബർത്താനം

ലീല:- എന്റെ അച്ഛനെ പോലീസ്സ് പിടിച്ചുകൊണ്ടുപോയി തല്ലിക്കൊല്ലും സൈനബാ. (പൊട്ടിക്കരഞ്ഞുപോകുന്നു.)

കാത:- ആ കള്ളകടി തുടങ്ങിയപ്പംതന്നെ ഞമ്മ പറഞ്ഞിന് ഇതു ബേണ്ടാ ശേഖരാന്ന്. ഓല് കേട്ടില്ല. ഇപ്പം മൂക്കറ്റം കടിച്ചില്ലെങ്കിൽ ഓലിക്ക് ജീവിച്ചൂടാന്നായി. ഇപ്പം അതാ കളവും നടത്തിയെന്ന്. ഹള്ളോ ഇനി എന്താ ബര്യാന്ന് ഞമ്മക്കും പുടില്ലല്ലോ. എന്തായാ

ല്ലം ഓലിഞ്ഞ് ബരട്ടെ. ഞമ്മക്കൊന്നു പറഞ്ഞു നോക്കാം. (ഒരു പോലീസ്സുകാരൻ പ്രവേശിക്കുന്നു.)

പോലീ:- ഇതാണൊ ശേഖരൻെറ വീട്?

ലീല:— അതെ

പോലീ:- ശേഖരനുണ്ടോ ഇവിടെ?

സൈന:- ഇല്ല.

പോലീ:- (ഗൌരവത്തിൽ) നിന്നോടല്ല ചോദിച്ചതു് വീട്ടുകാരിയോടാണ്.

ലീല:— ഇല്ല.

പോലീ: (കാതറിൻെറ നേരെ തിരിഞ്ഞിട്ട്) നിങ്ങളൊക്കെ ആരാ

കാത:— (അല്പം ഭയം നടിച്ച്) ഞമ്മള് അതാ ആ കാണുന്ന പൊരേലാ (സൈനബയെ ചൂണ്ടിക്കാണിച്ചിട്ട്) ഇതു എൻെറ മോളാ സൈനബ.

പോലീ:- നിങ്ങൾക്കൊക്കെ അവനെ പറഞ്ഞു നന്നാക്കാമായിരുന്നില്ലെ?

സൈന: അയാള് നല്ലോനാ.

പോലീ:- (സൈനബയെ തുറിച്ചുനോക്കുന്നു. സൈനബ ഭയപ്പെട്ടു കാതറിൻെറ പിന്നിൽ പോയിനില്ക്കുന്നു,) ഇന്നലെ റെയിൽവേസ്റ്റേഷനിൽവെച്ചു വലിയൊരു പോക്കററടി നടന്നു. ശേഖരനാണെന്നാണ് ഞങ്ങളുടെ സംശയം. അതുകൊണ്ടു് അവൻ അകത്തുണ്ടെങ്കിൽ പറയണം.

കാത:— നിങ്ങള് അകത്ത് കേറി നോക്കിക്കോളി. അ കത്തുണ്ടെങ്കിൽ പുടിച്ചോളീന്ന്.

പോലീ:- (ദേഷ്യത്തിൽ) ഒരു പോലീസ്സുകാരനോടാണ് സംസാരിക്കുന്നതെന്ന ഓർമ്മ വേണം. അവനെ യല്ല അവൻെറ തന്തയെയും ഞങ്ങാംക്ക് പി ടിക്കാനറിയാം. ഉം…അവൻ വന്നാൽ ഇൻസ്പ ക്ടർ വിളിക്കുന്നുണ്ടെന്നു പറയണം. അല്ലെങ്കിൽ അവൻെറ കഥ ഞങ്ങാം കഴിക്കും. (ധൃതിയിൽ നടന്നുമറയുന്നു. എല്ലാവരും പോലീസുപോയ ഭാഗത്തുതന്നെ നോക്കിനില്ക്കുന്നു.)

കാത:— സൈനബാ…ബാ…ഞമ്മക്ക് പോവ്വാം. ഇനി ഈ നിത്തം നല്ലതിനല്ല. ഇതൊരു ബെടക്ക് നിത്താമോളെ.

സൈന:- ബാപ്പ നടന്നോ. ഞാൻ പിന്നാലെ ബന്നോ ളാം.

കാത:- (ഉച്ചത്തിൽ) സൈനബാ…… (ഗൗരവത്തിൽ) ചാര്യാചാര്യത്തു മണക്കും. നീ ബാ…പോരീ (പോകുന്നു. പുറത്തുനിന്ന് കാതറുടെ ഉച്ചത്തി ലുള്ള വിളികേംക്കുന്നു.) എടീ സൈനബാ…

ലീല:- സൈനബ പോയ്ക്കോള. കുഷ്ഠരോഗികളേക്കാളും വർജ്ജിക്കേണ്ടൊരു വീടാണിതു്.

കാത:— (പുറത്തുനിന്നു ഓടിവന്നിട്ട്) നിന്നോടാടീ ബരാമ്പറഞ്ഞതു്. (സൈനബയുടെ കൈക്ക് കടന്നുപിടിച്ചു കുട്ടിക്കൊണ്ടു പോകുന്നു. മറു ഭാഗത്തുകൂടെ ശേഖർ പ്രവേശിക്കുന്നു. മുഖത്തു പരവശത കാണാം.

ശേഖ:- (നാലുഭാഗവും നോക്കി മററാരുമില്ലെന്നുമനസ്സി ലാക്കിയിട്ട് ശബ്ദം അടച്ചുകൊണ്ട് വീണ്ടും വീണ്ടും വിളിക്കുന്നു.) മോളെ (ലീലയുടെ അടു ത്തേക്ക് നീങ്ങുന്നു. ലില പൊട്ടിക്കരഞ്ഞു പോകുന്നു.) മോളെ നീ കരയരുതു്. കരയാ നുള്ള സമയമല്ലിതു്. ലീലാ...(നാലുഭാഗവും നോക്കി വീണ്ടും ആരുമില്ലെന്നു മനസ്സിലാക്കു ന്നു) ആരാണ് ഇവിടെനിന്നും ഇറങ്ങിപ്പോകു ന്നതു് കണ്ടതു്.

ലീല:- (ആത്മധൈര്യം വീണ്ടെടുത്തിട്ട്) ആരുമല്ല. അച്ഛന്റെ ആരുമല്ലവർ.

ശേഖ:- നീയെന്നെ തെററിധരിക്കരുതു്. ഞാനൊരു പാപിയാണ്. ലീല ഒരു പാപിയാണ്. (തൊണ്ടയിടറിക്കൊണ്ട്) നിന്റെ അച്ഛനെ നീ വെറുക്കരുതു്. ഞാൻ അറിഞ്ഞുകൊണ്ടും ചെയ്യുതല്ല. എന്നെക്കൊണ്ട് ചെയ്യിച്ചതാണ്.

ലീല:- എന്നെനിക്ക് തോന്നുന്നില്ല.

ശേഖ:- ഞാൻ നല്ലവനാകാൻവേണ്ടി കൊതിച്ചവ നാണ്. ഈ ഭാരിച്ച കുടുംബത്തെ പുലർത്താൻ ഞാൻ പെട്ടപാട് നിനക്കറിയാൻ പാടില്ല. എന്റെ രക്തവും മാംസവും വററിയപ്പോഴാം പൊ തുജനം എന്നു പറയുന്നവർ എന്നെ കുപ്പയിലേ ക്ക് വലിച്ചെറിഞ്ഞു. അങ്ങിനെ എന്റെ വിഷമത്തെ മറക്കാൻവേണ്ടി ഞാനൊരു മദ്യ പാനിയായി. അല്ല എന്നെയൊരു മദ്യപാനി യാക്കി. കുടുംബത്തെ രക്ഷിക്കാൻ ഞാനറിയാ

തെതന്നെ മോഷണമെന്ന കലയെ ഞാൻ സ്വീ കരിച്ചു. ഇനിയെനിക്ക് ആ കലയെ ഉപേ ക്ഷിക്കാൻ സാദ്ധ്യമാവുമെന്നു തോന്നുന്നില്ല.

ലീല:- (പൊട്ടിക്കരഞ്ഞുകൊണ്ട്) എന്നെയങ്ങു കൊന്നു കളയൂ അച്ഛാ.

ശേഖ:— (രൂക്ഷമായ ഭാവത്തോടെ) നിന്നെമാത്രമല്ല, ഈ കുടുംബത്തെ മുഴുവനും കൊന്നുകളയാൻ ഞാൻ ഒരുങ്ങിയതായിരുന്നു. പക്ഷെ നിങ്ങളെയൊക്കെ രക്ഷിക്കാൻ നിങ്ങളുടെ അമ്മ എന്റെ കയ്യിലാ ണ് ഏല്പിച്ചത്. അതുകൊണ്ട് നിങ്ങളെയൊക്കെ കൊല്ലാതെ രക്ഷിക്കാൻ വേണ്ടി ഞാൻ ഒരു കള്ളനായി മാറേണ്ടിവന്നു. ജീവനോളം വലു ത് മറെറാന്നുമില്ലെന്നു ഞാൻ മനസ്സിലാക്കി.

ലീല:- അങ്ങിനെയുള്ള ജീവിതം ഞാൻ ഇഷ്ടപ്പെടു ന്നില്ല.

ശേഖ:— (വികാരരഹിതനായി) ഇഷ്ടപ്പെടണം. നീയൊന്നു ആലോചിച്ചുനോക്കു; ഒരു ഭാഗത്തു മണിമാളിക യും അതിലെ സൗഖ്യസുഖങ്ങളും മറുഭാഗത്തു ചെററക്കുടിലും അതിലെ നരകങ്ങളും

ലീല:- എനിക്കെന്റെ അച്ഛന്റെ മുഖത്തുനോക്കുമ്പോഴും പേടിയാകുന്നു. ഈ ജീവിതത്തിൽ എന്തു സുഖ മാണുള്ളത്. അച്ഛനെ കുറിച്ചു നോക്കുന്ന ആ കാരിരുമ്പഴിക്കുള്ളിലെ ആ കറുത്ത വെളിച്ച ത്തെയോർക്കുമ്പോഴും എനിക്ക് പേടിയാകുന്നു. അച്ഛൻ ആ ഇരുമ്പഴിക്കുള്ളിലായാൽ (പൊട്ടി ക്കരഞ്ഞുപോകുന്നു.)

ശേഖ:- ലീലാ... (കീശയിൽനിന്നു് നോട്ടുകെട്ടെടുത്തു ലീലയുടെ കയ്യിൽ ബലമായി പിടിച്ചിട്ടു്) ഈ പണമെടുത്തു വല്ലതും വാങ്ങിച്ചു കഴിക്കു.

ലീല:- വേണ്ട. ഞങ്ങളുടെ വിശപ്പൊക്കെ തീൎന്നു. അല്പം നിമിഷം മുമ്പേ പോലീസ് അച്ഛനേയും അന്വേഷിച്ചു് വന്നിരുന്നു. അച്ഛനോടു് അവിടെ ചെല്ലാൻ പറഞ്ഞിട്ടാണു് പോയതു്. ഈ കുടുംബം പുലർത്താൻ അച്ഛൻ അനുഭവിക്കുന്ന കഷ്ടപ്പാടുകാം ഓക്കുമ്പോഠം...എന്തിനു് നമ്മുടെ അമ്മ ഇത്രയും കുഞ്ഞുങ്ങളെ ഈ ഭൂമിക്കു് വേണ്ടി പ്രസവിച്ചു. അമ്മയുടെ മരണം കുറേക്കൂടി നേരത്തെയായിരുന്നുവെങ്കിൽ അച്ഛൻ ഇന്നു് ഈ ദുരിതം അനുഭവിക്കേണ്ടിവരുമായിരുന്നില്ല. (എങ്ങു നിന്നോ ഒരു വിസിലടിയുടെ ശബ്ദം കേഠക്കുന്നു.)

ശേഖ:- (ഭയപ്പെട്ടുകൊണ്ടു്) മോളെ...പോലീസു്. ഈ പണം നീ വാങ്ങു ഞാൻ നശിച്ചവനാണു്. നിങ്ങളെങ്കിലും സുഖമായി ജീവിക്കുന്നതു് കാണണമെനിക്കു്. ഞാൻ പോകുന്നു. എന്റെ മോളു് ഒരിക്കലും എന്നെ തെററിദ്ധരിക്കരുതു്. (പെട്ടെന്നു് വിസിലടിയുടെ ശബ്ദം വീണ്ടും കേഠക്കുന്നു. ശേഖർ പെട്ടെന്നുള്ള ബേജാറിൽ പണം ലീലയുടെ കയ്യിൽ കൊടുക്കാതെ അകത്തേക്കോടുന്നു. ഒരു പോലീസുകാരനും, ഇൻസ്പെക്ടരും, ലാസറും കടന്നുവരുന്നു.)

ഇൻസ്പ:- (ഗൗരവത്തിൽ) ശേഖറുണ്ടോ ഇവിടെ? വൺ നോട്ടു്ഫൈവു്. മുറിയൊക്കെയൊന്നു പരിശോ

ധിക്ക.. (വൺനോട്ട്ഫൈവും ലാസറും അക ത്തേക്ക് പോകുന്നു.) നിങ്ങളുടെ അച്ഛൻ കളവു നടത്താറുണ്ട് അല്ലെ?

ലീല:- ഉണ്ട്.

ഇൻസ്പ:– അപ്പോഠം ആ കള്ളന്റെ താവളമാണിവിടെ അല്ലെ?

ലീല:– അദ്ദേഹം എന്റെ അച്ഛനാണു്. ഈ...കു...ടും ബ...ത്തിന്റെ (ലീല ബോധരഹിതയായിവീ ഴുന്നു. ഇൻസ്പക്ടർ ഭയപ്പെടുന്നു.)

ഇൻസ്പ:– (ഉച്ചത്തിൽ അകത്തുനോക്കി വിളിക്കുന്നു.) വൺ നോട്ട് ഫൈവ് കമോൺ. ഓടിവാ. (പോലീ സും ലാസറും ഓടിവരുന്നു.)

ലാസ:– സാറെ അവൻ അകത്തെവിടെയുംമില്ല. കട ന്നുകളഞ്ഞെന്നാ തോന്നുന്നതു്. (ലീല വീണു കിടക്കുന്നതുകണ്ട് ഭയപ്പെടുന്നു.)

ഇൻസ്പ:– (ലീലയെ പരിശോധിച്ചുനോക്കിയിട്ട്) വൺ നോട്ട്ഫൈവ്...ആമ്പുലൻസിന്നു ഒന്നു ഫോൺ ചെയ്യ. ഉം...വേഗമാവട്ടെ. (വൺനോട്ട്ഫൈ വ് ഓടിപ്പോവുന്നു. ലാസർ ഒരു തോത്തെടുത്തു വീശുന്നു. ഇൻസ്പക്ടർ ലീലയെതന്നെ തുറിച്ചു നോക്കിക്കൊണ്ട് നില്ക്കുന്നു.)

കർട്ടൻ

## രംഗം 12

[കാതറുടെ വീട്. സമയം രാത്രി.]

സൈനബ ഒരു കട്ടിലിൽ കിടന്നുറങ്ങുന്നു. മുറിയിൽ മങ്ങിയ വെളിച്ചം. പുറത്തു രാത്രിയെ തോന്നിക്കുന്ന ചില ശബ്ദങ്ങൾ കേൾക്കുന്നു. ശേഖർ സൈനബയുടെ മുറിക്കുള്ളിൽ ചുമരിൽകൂടി കടന്നുവന്നു നില്ക്കുന്നു. ശേഖർ നാലുഭാഗവും നോക്കുന്നു. മുഖത്തു് ഭയത്തിന്റെ ലക്ഷണങ്ങൾ തെളിഞ്ഞുകാണാം. മുറിക്കുള്ളിൽ നിശ്ശബ്ദതയാണ്. എങ്കിലും കാതറുടെ കൂർക്കംവലിയുടെ ശബ്ദംമാത്രം കേൾക്കാം. ശേഖർ സാവധാനത്തിൽ സൈനബയുടെ കട്ടിലിന്നുനേരെ നീങ്ങുന്നു. സൈനബയുടെ മുഖത്തു സൂക്ഷിച്ചു നോക്കിയതിന്നുശേഷം കട്ടിലിന്റെ ഒരു വശത്തു് - സൈനബയുടെ കാൽക്കൽ ഒരു വശം ഇരുന്നു ശബ്ദം കുറച്ചുകൊണ്ടു് സൈനബയെ വിളിക്കുന്നു.

ശേഖ:- സൈനബാ... സൈനബാ... (നാലുഭാഗവും വീണ്ടും നോക്കി ഭയം നടിക്കുന്നു. സൈനബ തിരിഞ്ഞുകിടക്കാൻ ശ്രമിക്കുമ്പോൾ ശേഖറിന്റെ ശരീരത്തിൽ തട്ടി സൈനബ ഞെട്ടിപ്പോകുന്നു! ഹ... എന്നു ഉച്ചത്തിൽ ശബ്ദമുണ്ടാക്കി ഭയന്നു കൊണ്ടു് എഴുന്നേററിരുന്നു പോകുന്നു. ശേഖർ സൈനബയുടെ വായ പൊത്തിപ്പിടിച്ചു ദയനീയസ്വരത്തിൽ) സൈനബാ... ഞാനാണ് സൈനബാ... ശേഖരൻ... സൈനബാ എന്നെ രക്ഷിക്കണം. (ശേഖർ അവന്റെ കൈ സാവധാനത്തിൽ അവളുടെ മുഖത്തുനിന്നും എടുക്കുന്നു.

പരിഭ്രമിച്ച് എന്താണ് ചെയ്യേണ്ടതെന്നറിയാതെ പകച്ചുനിന്നു ശേഖറിനെതന്നെ തുറിച്ചു നോക്കുന്നു. രണ്ടുപേരും മുഖത്തോടുമുഖം നോക്കിനില്ക്കുന്നു.)

സൈന:- നിങ്ങളോ (അപ്പോഴും അടുത്ത മുറിയിൽ നിന്നു കാതറുടെ ക്ഷ്ക്ംവലിയുടെ ഒച്ച കേൾക്കുന്നു.) നിങ്ങളെന്തിനാ ഈ പാതിരാക്ക് ഇബിടെ ബന്നത്ത് കക്കാനാ.?

ശേഖ:- (ദയനീയസ്വരത്തിൽ) അല്ല സൈനബാ. സൈനബാ ഞാൻ രണ്ടു ദിവസമായി ഭക്ഷണം കഴിച്ചിട്ട്. (സൈനബ കോട്ടുവായിടുന്നു) വല്ലാതെ വിശക്കുന്നു സൈനബാ. ഞാൻ മരിച്ചുപോകും. (ഭാവം മാറിയിട്ട്) ഞാൻ ഉറങ്ങാത്ത ദിവസങ്ങൾ കുറെയായി.

സൈന:- നിങ്ങള് ഒരു പാപിയാ. നിങ്ങളിത്ര ചീത്തയാണെന്നു ഞമ്മ ബിചാരിച്ചിട്ടില്ല.

ശേഖ:- സമുദായമാണ് അതിനു കാരണക്കാരൻ

സൈന:- (പുച്ഛമായിട്ട്) സമുദായം. സമുദായത്തെ എന്തിനു കുററപ്പെടുത്തുന്നു.

ശേഖ:- സമുദായം എന്നെയൊരു കള്ളനാക്കി മാററി. എൻെറ ഭാരിച്ച കുടുംബത്തെ പുലത്തണമെങ്കിൽ ഞാനൊരു കള്ളനായിതീരണം.

സൈന:- ഞമ്മക്കൊന്നുമറിഞ്ഞുകൂടാ. നിങ്ങളെ പോലീസ് പരതിനടക്കുകയാ.

ശേഖ:- അതുകൊണ്ടാണ് ഞാനിവിടെ വന്നത്. നാളെ പകൽ കഴിച്ചുകൂട്ടാൻ ഒരിടം വേണം. (തൊണ്ട

യിടറിക്കൊണ്ട്) എന്നെ രക്ഷിക്കണം സൈന ബാ. വിശപ്പു സഹിക്കാൻ കഴിയുന്നില്ല. (അപ്പോഴും കൂക്കും വലിയുടെ ശബ്ദം അടുത്തമുറിയിൽനിന്നു കേൾക്കാം)

സൈന:- ബാപ്പയറിഞ്ഞാൽ എന്നെ കൊല്ലും. നിങ്ങള് ബേഗം പോകണം. ഇബിടെ നില്ലരുത്. നിങ്ങളെ എല്ലാ സംഗതിയും ബാപ്പ അറിഞ്ഞിനു്. ബാപ്പയ്ക്കു് നിങ്ങളോട് ബിരോധാ.

ശേഖ:- എന്നെ എല്ലാവരും വെറുത്തുകഴിഞ്ഞു സൈനബാ. എൻെറ കുടുംബം പോലുംഎന്നെ വെറുത്തിരിക്കയാണ്. അവർക്കുവേണ്ടിയാണ് ഞാനൊരു കള്ളനായിത്തീർന്നത്. എനിക്ക് തല ചുററുന്നു സൈനബാ. വല്ലാതെ വിശക്കുന്നു. വിശന്നു പൊരിയുകയാണ് സൈനബാ ഞാൻ. വിശന്നുചത്തുപോകും ഞാൻ.

സൈന:- (അകത്തു ശ്രദ്ധ ചെലുത്തിയിട്ട്) ബാപ്പയറിഞ്ഞാൽ (അപ്പോഴും കൂക്കും വലിയുടെ ശബ്ദം കേൾക്കുന്നു.)

ശേഖ:- നിൻെറ ബാപ്പ അറിയരുത്. ഞാൻ ശബ്ദിക്കില്ല

സൈന:- നിങ്ങളിബിടെ ഇരിക്ക്. ഞമ്മ ശോറ്കൊണ്ടു തരാം. (കട്ടിലിൽ പിടിച്ചിരുത്തുന്നു. അകത്തേക്കോടുന്നു. ഒരു കിണ്ണത്തിൽ ചോറും കറിയുമായി പ്രവേശിക്കുന്നു.) ഇതാ ശോറ്. ശോറ്തിന്ന് (ശേഖർ എന്തോ ആലോചിച്ചു അങ്ങിനെ ഇരുന്നുപോയി.) ങിങ്ങയെന്താ ആലോചിക്കുന്നതു്. ശോറ് തിന്നീനെ. (അകത്തുനിന്നും കാതറുടെ വിളി കേൾക്കുന്നു.)

കാത:- (അകത്തുനിന്നു ഉച്ചത്തിൽ) സൈനബാ...

സൈന:- എന്താ ബാപ്പാ (വിഷമത നടിച്ചുനില്ക്കുന്നു.)

കാത:- (അകത്തുനിന്നുതന്നെ) നീ ഉറങ്ങിയില്ലെ മോളെ?

സൈന:- (വീണ്ടും വിഷമത നടിച്ചുകൊണ്ട്.) ഒറക്കു് ഞെട്ടിയതാ ബാപ്പാ

കാത:- എന്നാ ഉറങ്ങിക്കോ

സൈന:- ബാപ്പ ഒറങ്ങിക്കോ. ഞാനുറങ്ങിക്കോളാം

ശേഖ:- (വളരെ ശബ്ദം കുറച്ചുകൊണ്ടു്) സൈനബാ...

സൈന:- (ശേഖറിന്റെ വായ പൊത്തിപ്പിടിച്ചുകൊണ്ടു് അതേ ശബ്ദത്തിൽ) മുണ്ടാണ്ടിരിക്ക്. ബാപ്പ കേക്കും. (ശേഖർ ചോറു് ഉരുള ഉരുട്ടിക്കൊണ്ടിരിക്കുന്നു. വീണ്ടും ചിന്താമഗ്നനാവുന്നു.)

സൈന:- നിങ്ങടെ ശോറു് തിന്നറോ. ഇങ്ങിനെ കളിച്ചാൽ... (ശബ്ദം ഏറിപ്പോയെന്നു മനസ്സിലാക്കി സ്വന്തം വായ് കൈകൊണ്ടമർത്തിപ്പൊത്തി ശേഖറിനോടു് ചോറു തിന്നാൻ ആംഗ്യം കാണിക്കുന്നു. ശേഖർ ഒരു ഉരുള ചോറു് അല്പം ഉയർത്തിപ്പിടിച്ച വീണ്ടും വിദൂരതയിൽതന്നെ നോക്കുന്നു. അകത്തുനിന്നു കാതറുടെ ഉച്ചത്തിലുള്ള വിളികേൾക്കുന്നു. സൈനബ ഞെട്ടി എന്തു ചെയ്യണമെന്നറിയാതെ വിഷമിച്ചു നില്ക്കുന്നു. ശേഖർ അതേനിലയിൽ വിദൂരതയിൽതന്നെ തുറിച്ചുനോക്കുന്നു. അദ്ദേഹത്തിന്റെ കണ്ണിൽനിന്നും വെള്ളം ധാരയായി ഒഴുകുന്നു.)

കാത:- (അകത്തുനിന്നു ഉച്ചത്തിൽ) സൈനബാ... എടീ സൈനബാ

സൈന:- എന്താ ബാപ്പാ... (അകത്തേക്കോടുന്നു.)

കാത:- (അകത്തുനിന്നു) നീ ആരോടാണ് ബർത്താനം പറേന്നതു്.

സൈന:- (അകത്തുനിന്നു) അരോടുമില്ല ബാപ്പാ. (ശേഖർ ഉരുളച്ചോറ് കിണ്ണത്തിൽതന്നെ ഇട്ടു് അതേ പടി ഇറങ്ങിപ്പോകുന്നു. കാതർ സൈനബയെ പിടിച്ചു പുറത്തേക്കു കൊണ്ടുവരുന്നു.)

കാത:- എടീ ഇബിടെ ആരാ ബന്നതു് (ഗൗരവത്തിൽ) എടീ ആരാ ബന്നതീന്നാ ശോയിച്ചതു്. (സൈനബ പരുങ്ങിനില്ക്കുന്നു.) ശോയിച്ചേന്ന് പറാന്നു (കൂടുതൽ ദേഷ്യത്തിൽ) ഈ പാതിരാക്കു് ആരാ ബന്നതീന്നാ ശോയിച്ചതു്.

സൈന:- ആരുമില്ല ബാപ്പ. ഇബിടെ ആരും ബന്നില്ല.

കാത:- ആരും ബന്നില്ലെ? (ശേഖർ പോയ ഭാഗം ചൂണ്ടിക്കാണിച്ചിട്ടു്) എടീ ആരാ ആ ബാതിൽ തൊറന്നതു്. (സൈനബ മൗനമായി നില്ക്കുന്നു) എടീ ആരാന്നാശോയിച്ചതു്. എടീ ശോയിച്ചതു് കേട്ടില്ലെ. (സൈനബയെ തുറിച്ചുനോക്കന്നതിനിടയിൽ കിണ്ണവും ചോറും കാതറുടെ കണ്ണിൽപ്പെടുന്നു. കാതറുടെ ദേഷ്യം വദ്ധിക്കുന്നു.) എടീ ശെയിത്താനെ ഞി ഇതും തുടങ്ങിയൊ. ഈ ശോറും കിണ്ണോം എന്താ ഇബിടെ. ഞമ്മളെ തറബാട്ടിന്നു ബെടക്ക്പേരു ബരുത്തിയ നിന്നെ ഞമ്മ മയ്യത്താക്കും. പറ ആരാ ബന്നതു്? (ശേഖർ വീണ്ടും കടന്നുവരുന്നു)

ശേഖ:- കാതക്കാ അവരാം നിരപരാധിയാണു്. ഞാനാണ് ഇവിടെ വന്നതു്. ചോറു എനിക്കു്

വേണ്ടിയാണ്. ചീത്തപ്പേരുണ്ടാക്കാൻ വേണ്ടിയല്ല ഞാനിവിടെ വന്നത്. എന്നെ സ്നേഹിക്കുന്ന ഒരേയൊരു കുടുംബം ഇവിടെ മാത്രമാണുള്ളത്.

കാത:— (ഗൗരവത്തിൽ ശേഖറിൻെറനേരെ തിരിഞ്ഞിട്ട്) നിങ്ങളൊ! നിങ്ങള് ഞമ്മൻെറ പൊരേലും ബന്നൊ?

ശേഖ:- കാതക്കാ...എന്നെ സംശയിക്കരുത്. ഞാനൊരു കള്ളനാണ്. പക്ഷെ, ഞാനിവിടെ വന്നത് കളവു നടത്താൻ വേണ്ടിയല്ല.

കാത:- പിന്നെ ഈ പാതിരാക്ക്?

ശേഖ:— ഒരു കള്ളനു രാത്രി മാത്രമേ സഞ്ചാരസ്വാതന്ത്ര്യമുള്ളു. എൻെറ ചുററുപാടുകാം എന്നെയൊരു കള്ളനാക്കി മാററി. ആ നിമിഷം ഞാൻ ആത്മഹത്യ ചെയ്യേണ്ടതായിരുന്നു. ഞാൻ ആത്മഹത്യ ചെയ്താൽ പിന്നെ ആറു പേർ ബാക്കിയുണ്ട്. (അല്പം സമയം കഴിഞ്ഞിട്ട്) കാതക്ക ക്ഷമിക്കണം. സൈനബ എന്നെ ക്ഷണിച്ചു വരുത്തിയതല്ല. ഞാൻ തനിയെ വന്നതാണ്. സൈനബ നിരപരാധിയാണ് കാതർക്കാ. ഞാൻ ആക്കും വേണ്ടാത്തൊരു പാപിയാണ്. ഞങ്ങളെപ്പോലുള്ള അനുഭവം ഇനിയൊരു കുടുംബത്തിനും ഉണ്ടാകാതിരിക്കാൻ ഓരോ അച്ഛനും അമ്മയും ഉണർന്നു ചിന്തിക്കണം. ദൈവം തരുന്നതാണെന്നുവെച്ചു ആവശ്യത്തിൽ കൂടുതൽ ഒരൊററ അച്ഛനും അമ്മയും വാങ്ങാൻ തെയ്യാറാവരുത്.

കാത:— നിങ്ങളെ ബെശമം ഞമ്മക്കും അറിയാം. ആട്ടെ, നിങ്ങള് ശോറു തിന്നു്.

സൈന:- ശോറ് തിന്നാതെയാ പോകാൻ നോക്കിയതു്. ഇങ്ങിനെ ബെശന്നുപൊരിയുമ്പം പോകാൻ നോക്കിയല്ലോ.

ശേഖ:- എന്റെ വിശപ്പു തീൎന്നു സൈനബാ. എന്തൊ എനിക്കിപ്പുഴ് വിശപ്പു തോന്നുന്നില്ല. എന്റെ ജീവിതത്തിൽ എന്തും സംഭവിച്ചേക്കും. എല്ലാം അനുഭവിക്കാൻ ഞാൻ ഒരുക്കമാണ്. എന്നെക്കൊണ്ട് ഇനി നിങ്ങൾക്കു ബുദ്ധിമുട്ടുണ്ടാവില്ല. എന്നെയും അന്വേഷിച്ചു പോലീസുകാർ നടക്കുകയാണ്. വെളിച്ചമാവുംമുമ്പെ മറെറാരു സ്ഥലം കണ്ടുപിടിക്കണം. (പാതിരാക്കോഴി കൂവുന്ന ശബ്ദം കേൾക്കുന്നു.) അതാ പുലരാൻ പോകുകയാണ്. ഞാൻ പോകുന്നു. (രണ്ടുപേരേയും നോക്കി പെട്ടെന്നു് ഓടിപ്പോകുന്നു.)

കാത:- ഇതെന്തൊരാളാ. പാപം, എത്രനല്ല മനിസ്സനായിരുന്നു.

സൈന:- ബെസന്നുപൊരിഞ്ഞാ ഇബിടെ ബന്നതു്. എന്നിട്ട് ശോറു ബെയിക്കാതെ പോയി. അങ്ങിനെ ആ പാപം ഒന്നും തിന്നാതെ ശത്തുപോകും

കാത:- ഒരു കുടുംബം പെടുന്നപാട്. (രണ്ടുപേരും ശേഖർ ഓടിപ്പോയ ഭാഗംതന്നെ നോക്കിനില്ക്കുന്നു)

കർട്ടൻ

## രംഗം 18

[ശേഖറിന്റെ വീട്]

വേദനാനിർഭരമായ അന്തരീക്ഷം. മൂന്നു കുട്ടികൾ അതായത് ഒന്നാമൻ, രണ്ടാമൻ, മൂന്നാമൻ ദു:ഖിതരായി അവിടവിടെ ചുമരും ചാരിയിരിക്കുന്നു. അവരുടെയെല്ലാം മുഖത്തു വിഷാദത്തിന്റെ അലയടികൾ കാണാം. ദയനീയമായ അവരുടെ ജീവിതത്തിൽ സഹായിക്കാനെന്നവണ്ണം സൈനബ ഒരു പാത്രത്തിൽ കാപ്പിയും പുഴുങ്ങിയ കിഴങ്ങും അവിടെ കൊണ്ടുവന്നുവെക്കുന്നു.

സൈന:- എന്തൊരു ഇരുത്താ ഇത്. എമ്പിടെ ബാക്കിയുള്ളോലൊക്കെ.

ഒന്നാ:- ചേച്ചിക്കു തീരെ സുഖമില്ലാത്തതുകൊണ്ടു അവരെല്ലാം ആസ്പത്രീല് പോയിരിക്കുന്നു. (കരഞ്ഞുകൊണ്ട്) ചേച്ചിക്കു തീരെ സുഖമില്ല. ചേച്ചിക്ക് ഇതുവരെ ബോധം വന്നിട്ടില്ല.

സൈന:- ചേച്ചിക്കു ബേകം സൊകം കിട്ടും. ഇങ്ങിനെ കുത്തിയിരുന്നാൽ പൈക്കില്ലെ. കുറച്ചു കാപ്പി കുടിച്ചാട്ടെ എല്ലാരും.

രണ്ടാ:- എനിക്കു കാപ്പി വേണ്ട. ചേച്ചി ആസ്പത്രീലു് അച്ഛൻ ഒളിവില്. (തൊണ്ടയിടറിക്കൊണ്ട്) അച്ഛനെ പോലീസുകാരൻ പിടിച്ചുകൊണ്ടു പോയി അടിച്ചുകൊല്ലും.

സൈന:- നിങ്ങളെ അച്ഛനെ ആരും കൊല്ലില്ല. (സൈനബ കാപ്പി അവരുടെ നേരെ നീട്ടുന്നു.)

ഒന്നാ:- അച്ഛനും ചേച്ചിയും വന്നിട്ടേ ഞങ്ങളെന്തെങ്കിലും കുടിക്കുള്ളൂ. അതുവരെ ഞങ്ങൾക്കൊന്നും വേണ്ടാ. (ലാസർ ഓടിക്കിതച്ചുകൊണ്ട് പ്രവേശിക്കുന്നു.)

ലാസ:- എവിടെ?

സൈന:- ആര്

ലാസ:- എവിടേന്നാ ചോദിച്ചത്.

സൈന:- ഇയ്യാക്കെന്താ പെരാന്തുണ്ടോ

ലാസ:- (കിതച്ചുകൊണ്ട്) എടീ...ഇപ്പം...ഇവിടെ...

സൈന:- പോയീനെ (ദേഷ്യത്തിൽ) നിങ്ങളൊന്നും മയ്യത്തായില്ലല്ലോ. നമ്മളെ പൊര ചുടാൻ ബന്നോനല്ലെ. നീ ഇപ്പം ഈ പൊരേം ചുടാൻ ബന്നതാ. നിങ്ങളെ ആ കൊച്ചുമുതലാളിയില്ലേ...ആ ശെയിത്താൻ...

ലാസ:- ശ്ശൂ...അങ്ങിനെ പറയരുത്. പരലോകത്തേക്ക് പോകുമ്പോഴ് ശപിക്കരുത്. (പെട്ടെന്ന് ഭാവം മാററി) അവൻ എവിടെ? എവിടെയവൻ? ഇവിടെയുണ്ടെങ്കിൽ പറഞ്ഞോ?

സൈന:- പറയാൻ മനസ്സില്ല. ഇതാരാപ്പാ പോലീസാ?

ലാസ:- എടീ നീയെന്തു പറഞ്ഞു. ഞാൻ ആരാന്നാ നീ വിചാരിച്ചത്. ഞാൻ നേതാവാ. എന്റെ പിന്നിൽ വലിയൊരു പോലീസ് സേനയുണ്ട്

സൈന:- പോലീസോ? (എല്ലാവരും ഭയപ്പെടുന്നു.)

ലാസ:- എടീ ഭയങ്കര കൊല നടന്നിരിക്കയാ. (തൊണ്ടയിടറിക്കൊണ്ട്) കൊച്ചുമുതലാളിയെ കൊന്നുകളഞ്ഞു.

സൈന:- എന്ത്! കൊന്നുകളഞ്ഞെന്നോ?

ഒന്നാ:- ആരാ കൊന്നത്?

രണ്ടാ:- അച്ചനെവിടെ എനിക്ക് പേടിയാവുന്നു.

മൂന്നാ:- ഇയാറാം കളവു പറയുന്നതാ

ലാസ:- ഇന്നലെ രാത്രിയാണ് കൊല നടന്നത്. കൊച്ചു മുതലാളിയും പോലീസുകാരും കൂടി ശേഖറിനെ പിടിക്കാൻ പോയതാ (ലാസർ പറയുന്നത് എല്ലാവരും ശ്രദ്ധിച്ചു കേൾക്കുന്നു.) മടങ്ങുന്ന വഴി കൊച്ചുമുതലാളിയും ശേഖരനും തമ്മിൽ കണ്ടുമുട്ടി അപ്പഴ് പോലീസുകൂടെയുണ്ടായിരുന്നില്ല. കൊച്ചുമുതലാളിയും ശേഖരനും തമ്മിൽ പിടിവലിയായി അടിപിടിയായി. കൊച്ചു മുതലാളി ഓങ്ങിയ കത്തിപിടിച്ചു പറ്റി ശേഖരൻ കൊച്ചുമുതലാളിയുടെ നെഞ്ചത്തു് കത്തി (കരഞ്ഞുകൊണ്ട്) കൊച്ചു മുതലാളി അപ്പത്തന്നെ മരിച്ചുപോയി. (പെട്ടെന്ന് ശേഖരൻ ഓടിവരുന്നു. ശരീരത്തിൽ മുഴുവനും രക്തം പുരണ്ടിട്ടുണ്ട്. കണ്ടാൽ ഭയപ്പെട്ടുപോകും. എല്ലാവരും അന്ധാളിച്ചു നില്ക്കുന്നു. മക്കളെല്ലാരും ഭയന്നു അച്ഛാ എന്നു വിളിച്ചുപോകുന്നു. ലാസർ ഭയന്നു ഓടിമറിയുന്നു. അല്പസമയത്തേക്ക് ആ രംഗം ഭയാനകമായ മൂകതയിലേക്ക് നീങ്ങി.)

ശേഖ:- (എല്ലാവരേയും മാറി മാറി നോക്കിയിട്ട് ഇടറിയ ശബ്ദത്തോടെ) നിങ്ങളെല്ലാവരും എനിക്ക് മാപ്പ് തരണം എന്റെ ജീവിതം അവസാനിപ്പിക്കാൻ പോകയാണ് മക്കളെ

ഒന്നാ:- (ഓടിച്ചെന്ന് ശേഖറിനെ കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ട്) എന്റെ പൊന്നച്ഛാ.

ശേഖ:- എന്നെ തൊടരുത് ഞാനൊരു കൊലപാതകിയാണ്.

സൈന:- നിങ്ങള് എന്തിന് ഇതിനൊക്കെ പോയി?

ശേഖ:- (ദയനീയസ്വരത്തിൽ) ഞാനെന്തിനു ജനിച്ചു എന്ന് ചോദിക്കു സൈനബ. ഓരോ സംഭവവും ഞാനറിയാതെതന്നെ എന്നിൽ വന്നുചേരുകയാണ്.

രണ്ടാ:- അച്ഛനെ അന്വേഷിച്ചു ഇവിടെ ആരെല്ലാം വരുന്നു. (പൊട്ടിക്കരഞ്ഞുകൊണ്ട്) ഞങ്ങളെല്ലാം ഇനിയെങ്ങിനെ ജീവിക്കും. അച്ഛനും, ചേച്ചിയും... (വീണ്ടും പൊട്ടിക്കരഞ്ഞുകൊണ്ട്) ഇനി ഞങ്ങൾക്കാരുണ്ട്?

ശേഖ:- (അവനെ സ്വാന്ത്വനപ്പെടുത്തിയിട്ട് രണ്ട് പേരേയും തന്റെ അടുത്തേക്ക് അടുപ്പിച്ച് പിടിച്ചിട്ട്) നിങ്ങളാരും കരയരുത്. ജീവിതത്തിൽ അങ്ങിനെ പലതും വന്നുചേരും. (തൊണ്ടയിടറിക്കൊണ്ട്) പക്ഷെ നിങ്ങളുടെയൊക്കെ ഭാവി ഓർക്കുമ്പോൾ...

സൈന:- നിങ്ങൾക്ക് ബന്നതൊക്കെ ബന്നു. നിങ്ങളെ ഈ സങ്കടം കാണാൻ ലീല ഇബിടെയില്ലാ

തെ പോയല്ലോ. ആ പാപം ആശുപത്രി കിടന്ന മരണത്തോട് മല്ലിടുകയാ.

ശേഖ:— (ദുഃഖമായ മുഖഭാവത്തോടെ) ലീലാ...മോളെ അവസാനമായി നിന്നെയൊന്ന കാണാൻ കഴിഞ്ഞില്ലല്ലോ. അടുത്ത നിമിഷം ഞാൻ അറസ്റ്റ് ചെയ്യപ്പെട്ടേക്കം. അതിനുമുമ്പെ നിന്നെയൊന്ന കാണാൻ (കരഞ്ഞുകൊണ്ട്) കഴിഞ്ഞില്ലല്ലോ. (പുറത്തുനിന്നും പോലീസിൻെറ വിസിൽ കേൾക്കുന്നു. ഇൻസ്പെക്ടരും ഒരു പോലീസുകാരനും മുറിയിൽ കയറിവരുന്നു. എല്ലാവരും ഭയപ്പെടുന്നു.)

ഇൻസ്പെക്ടർ:— മിസ്റ്റർ ശേഖർ നിങ്ങളെ അറസ്റ്റ് ചെയ്തിരിക്കുന്നു. (പോലീസുകാരൻ ശേഖറിൻെറ കൈക്ക് ആമം വെക്കുന്നു. മക്കളെല്ലാം അച്ഛാ എന്ന പറഞ്ഞു പൊട്ടിക്കരയുന്നു. സൈനബ കണ്ണീർ തുടക്കുന്നു.) ഉം...നടക്കു സ്റ്റേഷനിൽ

ശേഖ:— (കേണപേക്ഷിക്കുന്നമട്ടിൽ) സാർ ഒരപേക്ഷ. എൻെറ മക്കളോട് ഒരു വാക്കു പറയാൻ എന്നെ അനുവദിക്കണം (എല്ലാവരും അച്ഛാ എന്ന ഉച്ചത്തിൽ വിളിക്കുന്നു.) നിങ്ങളുടെ അച്ഛൻ ഒരു കൊലപാതകിയാണ് മക്കളെ. അവിചാരിതമായി വന്നുചേർന്ന ഒരു കൊലപാതകമാണത് നിങ്ങളുടെ അച്ഛൻ നീചനാണെന്നുള്ള ധാരണ ഒരിക്കലും നിങ്ങൾ വെച്ചുപുലത്തരുത് (സൈനബയോട്) സൈനബാ ...ഞാനൊരു കൊലയാളിയാണ്. സൈനബാ എൻെറ ആത്മരക്ഷക്കുവേണ്ടി ചെയ്തുപോയ ഒരു

തെററ് നിൻെറ ബാപ്പയോട്ട് എന്നെ തെററി ദ്ധരിക്കരുതെന്ന് പറയണം.

ഇൻസ്പ:- ഉം...മതി...നടക്ക... (കാതർ ഓടിക്കിതച്ചുകൊണ്ട് വരുന്നു.)

കാത:— ഏമാന്നെ ഒന്നു നില്ല...പ്രധാനമായ ഒരു കാര്യം പറയാനുണ്ട്.

ഇൻസ്പ:— ഉം...എന്തു വേണം.

കാത:- അങ്ങുന്നെ...ശേഖറിൻെറ...

ഇൻസ്പ:- (ദേഷ്യത്തിൽ) താൻ കളിപ്പാൻ വന്നതാണോ?

കാത:- അല്ല ഏമാനെ ഈ ശേഖറിൻെറ മൂത്തമകൾ ലീല.

ശേഖ:- (ഞെട്ടിയിട്ട്) ലീലാ...(ധൃതിയിൽ) ലീലയ്ക്കെന്തുപററി?

കാത:— ആത്മഹത്യചെയ്തുകളഞ്ഞു...ഞിങ്ങ ഒരു കൊലപാതകിയാണെന്നറിഞ്ഞ ഉടനെ ആശ്ശുപത്രിയിലെ കിണററിൽ ചാടി മരിച്ചുകളഞ്ഞു. (അനുജന്മാർ പൊട്ടിക്കരഞ്ഞുകൊണ്ട് ചേച്ചി എന്നുച്ചത്തിൽ വിളിച്ചുപോകുന്നു.)

ഒന്നാ:— എൻെറ ചേച്ചി എൻെറ പൊന്നു ചേച്ചീ...

രണ്ടാ:— ഞങ്ങളെന്തിനു് ഇനി ജീവിക്കണം

ശേഖ:— (ഉച്ചത്തിൽ) ലീലാ...എൻെറ പൊന്നുമോളെ (പൊട്ടിക്കരഞ്ഞുകൊണ്ടു) ഞാനാക്കവേണ്ടി ഈ ദുരിതങ്ങൾ അനുഭവിച്ചു ഇനി ഇവക്കെല്ലാം

ആരുണ്ട് തുണ (ഭാവം മാററിയിട്ട്) ഒരു തെററിൽ നിന്നുണ്ടായ നൂറു നൂറ് തെററുകൾ. ഇനി ഈ തെററുകൾ ഒരു കുടുംബത്തിലും ഉണ്ടാവാതിരിക്കട്ടെ ഈ കുടുംബത്തിന്റെ ദീപനാളം എന്നന്നേക്കുമായി കെട്ടെരിഞ്ഞുപോയി (വികാരഭരിതനായി) ഞാനൊരു കൊലപാതകിയാണെന്ന് നീ ധരിച്ചിട്ടുണ്ടായിരിക്കും. രോഗിയായ നിന്നെ ഒരു വേള കാണാനുള്ള ഭാഗ്യംപോലും എനിക്കുണ്ടായില്ലല്ലോ മോളെ.

ഇൻസ്പ:- ഉം...മതി നടക്കു സ്റ്റേഷനിൽ (ശേഖറിനെ പിടിച്ചു മുന്നോട്ടേക്കു തള്ളുന്നു. ഏററവും ഇളയ മകൾ അച്ഛാ എന്നു വിളിച്ചുകൊണ്ട് ഓടി വരുന്നു. ശേഖരൻ തിരിഞ്ഞുനിന്ന് മോളെ എന്നു വിളിക്കുന്നു. പോലീസിനെകണ്ട് ഭയന്നിന്ന ദിക്കിൽത്തന്നെ നിന്ന് രണ്ട് കൈയ്യും നീട്ടിപ്പിടിച്ചു അച്ഛാ എന്നുവിളിക്കുന്നു. കുട്ടിയുടെ നേരെ നീട്ടിക്കൊണ്ട് മോളെ എന്നു വിളിക്കുന്നു. ഇൻസ്പെക്ടർ ശേഖറിനെ വീണ്ടും മുന്നോട്ട് തള്ളി നീക്കുന്നു. എല്ലാവരും കണ്ണുനീർ തുടക്കുന്നു.)

കർട്ടൻ

